# മലങ്കര സുറിയാനിസഭാ

# വാർഷികപ്പിരിവു്.

## 1112.



[ഏഡിൻബറോ യാത്രാഫണ്ടിന്റെ തിരട്ടോടുകൂടിയതു് —പുറം 22]

പ്രസാധകന്മാർ

സെക്രട്ടറി—എം. സി. കുറിയാക്കോസുറമ്പാൻ.

കൺവീനർ—ഉപ്പൂട്ടിൽ യാക്കോബുകത്തനാർ.



14—4—1113.



നി. വ. ദി. മ. ശ്രീ മോറാൻ മാർ
ബസ്സേലിയോസ് കാതോലിക്കാബാവാ
തിരുമനസ്സുകൊണ്ടു്.



നി. വ. ദി. ശ്രീ മാർ
ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ
തിരുമനസ്സുകൊണ്ടു്.



നി. വ. ദി. ശ്രീ മാർ
പീലക്സീനോസ് മെത്രാപ്പോലീത്താ
തിരുമനസ്സുകൊണ്ടു്.

# മലങ്കര ഓർത്തൊഡോക്സ് സുറിയാനി സഭാ

# വാർഷികപ്പിരിവ്.

## അവതാരിക.

മലങ്കര സുറിയാനി സമുദായത്തിന്റെ വിവിധ ആവശ്യങ്ങൾക്കായി സഭാംഗങ്ങളായ എല്ലാവരിൽ നിന്നും ആളൊന്നിനു് രണ്ടു ചക്രത്തിൽ കുറയാതെയുള്ള നിരക്കനുസരിച്ചു് ഒരു ധനശേഖരം ആണ്ടുതോറും നടത്തണമെന്നു 1111 കുംഭം 9-ാം നു- കൂടിയ മാനേജിംഗ് കമ്മട്ടി നിശ്ചയിച്ചു. ഇതനുസരിച്ചുള്ള ഒന്നാമത്തെ വാർഷികപ്പിരിവു് 1111 മേട മാസത്തിൽ നടത്തപ്പെട്ടു. ആകെ വരവു 1179 രൂപാ 16 ചക്രം 9 കാശിൽ ചെലവു 672 രൂപാ 15 ചക്രം 3 കാശു് നീക്കി ബാക്കി 507 രൂപാ 3 ചക്രം 6 കാശു് മാത്രമായിരുന്നു. "ചെലവുകൾ വളരെ കൂടിപ്പോയി എന്നു പ്രഥമ ദൃഷ്ടിയിൽ പലർക്കും തോന്നിയേക്കാം. അതേ സമയത്തു തന്നെ പിരിവു വളരെ മോശമായിപ്പോയി എന്നും, പലസ്ഥലങ്ങളിലും പിരിവു നടന്നതെയില്ല എന്നും അവർ ഓക്കാതെയിരിക്കയില്ല എന്നും വിചാരിക്കുന്നു. മൂഴക്കു് അരി വയ്ക്കുന്നതിനായാലും മൂന്നു പറ അരി വയ്ക്കുന്നതിനായാലും അടുപ്പുകല്ലുകൾ മൂന്നുതന്നെ വേണം. പതിനായിരം രൂപാ പിരിഞ്ഞിരുന്നു എങ്കിലും ചെലവു് ഇതിൽ അത്ര അധികരിക്കയില്ലായിരുന്നു എന്നും അതോടുകൂടെ ഓർക്കേണ്ടതാണു്"—എന്നത്രേ ഇതേപ്പറ്റി ടി പിരിവിന്റെ റിപ്പോർട്ടിൽ പ്രസ്താവിക്കപ്പെട്ടിരുന്നതു്.

സമുദായത്തിന്റെ ആവശ്യങ്ങൾ വർദ്ധിച്ചുകൊണ്ടിരിക്കുന്നതിനാലും വട്ടിപ്പണ പലിശ വാങ്ങാതെയും പല വരുമാനങ്ങളും ശരിയായി ഉണ്ടാകാതെയും ഇരിക്കുന്നതിനാലും വാർഷികപ്പിരിവു ശക്തിപ്പെടുത്തേണ്ടതു് അത്യാവശ്യമത്രെ എന്നു സമുദായ സ്നേഹമുള്ള ആരും സമ്മതിക്കാതിരിക്കുന്നതല്ല. 1112 തുലാ മാസം 7-ാം നു- കൂടിയ മാനേജിംഗ് കമ്മട്ടി ഇതേപ്പറ്റി ആലോചിക്കുകയും 1112 ലെ വാർഷികപ്പിരിവു് നടത്തുന്നതിലേക്കു ദിവ്യശ്രീ മാന്മാരായ ഫാദർ മാത്യൂസ് പാറേട്ടു്, ഉപ്പൂട്ടിൽ യാക്കോബ് കത്തനാർ. ഫാദർ സി. ജെ. സ്ക്കറിയാ. ഫാദർ കെ. ഡേവിഡ്, ഫാദർ ററി. എസ്സ്. അബ്രഹാം മിസ്റ്റർ ഇ. ഐ. ജോസഫ്, മി: എം. എം. അബ്രഹാം, സമുദായ സെക്രട്ടറി എന്നിവർ അംഗങ്ങളും അവരിൽ ദിവ്യശ്രീ ഉപ്പൂട്ടിൽ യാക്കോബു് കത്തനാർ കൺവീനറും ആയ ഒരു കമ്മട്ടിയെ നിയമിക്കുകയും തിരുമേനിമാർ അവരവരുടെ മെത്രാസന യോഗമോ കൗൺസിലോ കൂട്ടി ഗ്രൂപ്പ് ലീഡറന്മാരെ നിയമിച്ചു കൊടുക്കണമെന്നു നിശ്ചയിക്കുകയും ചെയ്തു. ടി നിശ്ചയപ്രകാരം വന്ദ്യ തിരുമേനിമാർ ഗ്രൂപ്പ് ലീഡറന്മാരെ നിയമിച്ചു തരികയുണ്ടായി എന്നും പിരിവിന്റെ പ്രോത്സാഹനത്തിനായി തുമ്പമൺ ഭദ്രാസന ഇടവകയിൽ പല സെൻററുകളിൽ വച്ചു് പ്രത്യേക യോഗങ്ങൾ മാർ പീലക്സീനോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു മെത്രാസന സെക്രട്ടറി ദിവ്യശ്രീ ഫാദർ ററി. എസ്. അബ്രഹാം അവർകളുടെ സഹായത്താൽ നടത്തി എന്നതും അത്യന്ത കൃതജ്ഞതയോടെ പ്രസ്താവിച്ചുകൊള്ളുന്നു.

വാർഷികപ്പിരിവു കമ്മട്ടി 1112 വൃശ്ചികം 17-ാംനു കൂടി പിരിവു മേടമാസം 3 ാംനു നടത്തേണമെന്നു നിശ്ചയിക്കുകയും ബാക്കികാര്യങ്ങൾ സമുദായ സെക്രട്ടറിയും കൺവീനറും കൂടി നടത്തിക്കൊള്ളുന്നതിനു സദയം അനുവദിക്കുകയും ചെയ്തു. അവരുടെ അപേക്ഷപ്രകാരം കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടു് കൊല്ലം, തുമ്പമൺ, നിരണം, കോട്ടയം എന്നീ ഭദ്രാസന ഇടവകകളിലെ എല്ലാ പള്ളികൾക്കും ഒരു കല്പന 1112 മകരം 22-ാംനു അയച്ചു. ഇതിന്റെ ശേഷം ബാവാ തിരുമനസ്സുകൊണ്ടു തന്നെ തിരുമേനിമാരുടെ ശുപാർശപ്രകാരം ലീഡറന്മാരെ നിയമിച്ചുള്ള ഒരു കല്പന 1112 കുംഭം 27-ാംനു പ്രസിദ്ധപ്പെടുത്തി. ലീഡറന്മാർ എല്ലാവരും തന്നെ കല്പനപ്രകാരം നിയമനം സ്വീകരിക്കുകയുണ്ടായി എന്നതു് ചാരിതാർത്ഥ്യകരമത്രെ. ഇതിനെ തുടൎന്നു മീനം 8-ാംനു കൊച്ചി അങ്കമാലി, കണ്ടനാട്ട എന്നീ ഇടവകകളിലെ ബ: അച്ചന്മാർക്കു് ഒരു അപേക്ഷയും ബാക്കി ഇടവകകളിലെ ബ: അച്ചന്മാർക്കു് വേറൊരു സർക്കുലറും ലീഡറന്മാർക്കു വേറൊരു സർക്കുലറും 11-ാംനു സമുദായ സെക്രട്ടറി അയച്ചതു് ഏറെക്കുറെ പ്രോത്സാഹനത്തെ ഉളവാക്കാതിരുന്നില്ല. ഇതിനെത്തുടൎന്നു ഞങ്ങൾ ഒരു വിജ്ഞാപനം പ്രസിദ്ധപ്പെടുത്തി.

അനന്തരം എല്ലാ ലീഡറന്മാരേയും കണ്ടു് മുമ്പുകൂടി തയാറാക്കപ്പെട്ടിരുന്ന രസീതുബുക്കുകൾ, ഫാറങ്ങൾ മുതലായവ കൊടുക്കുന്നതിനായി സെക്രട്ടറിയും കൺവീനറും കൂടി ഒരു സർക്കീട്ടു ചെയ്യേണ്ടതു് ആവശ്യമെന്നു തോന്നുകയാൽ പ്രോഗ്രാം നിശ്ചയിച്ചു് എല്ലാലീഡറന്മാൎക്കും സമുദായസെക്രട്ടറി എഴുതി അയച്ചു. അതിൻപ്രകാരം മീനം 18-ാംനു-ബുധനാഴ്ച രണ്ടുമണിക്കു യാത്രപുറപ്പെട്ടു. മാങ്ങാനം, നിലയ്ക്കൽ, പുതുപ്പള്ളി, വാകത്താനം, പനയമ്പാല, മല്ലപ്പള്ളി, അയിരൂർ, മാരാമൺ, കാട്ടൂർ എന്നീസ്ഥലങ്ങൾ കടന്നു് ലീഡറന്മാരെകണ്ടു് രസീതുകൾ ഫാറങ്ങൾ മുതലായവ ഏല്പിച്ചു് രാത്രി പത്തുമണിക്കു് പത്തനംതിട്ട കാതോലിക്കേറ്റ സ്കൂളിൽ എത്തി അവിടെ രാത്രി കഴിച്ചുകൂട്ടി. പിറേറദിവസം അതിരാവിലെ പുറപ്പെട്ടു് ഓമല്ലൂർ, കൈപ്പട്ടൂർ, നരിയാപുരം, തുമ്പമൺ, പന്തളം, അടൂർ എന്നീ ലീഡറന്മാരെ കണ്ടശേഷം 11 മണിക്കു് കൊട്ടാരക്കരകോട്ടപ്പുറത്തു പള്ളിയിൽ എത്തി. അവിടെ കൊല്ലം മെത്രാസനയോഗം കാതോലിക്കാബാവാ തിരുമനസ്സിലെ മഹനീയ അദ്ധ്യക്ഷതയിൽ നടന്നുകൊണ്ടിരുന്നതിനാൽ ആ ഭദ്രാസനഇടവകയിൽപെട്ട മിക്ക ലീഡറന്മാരേയും അവിടെവച്ചു കാണുന്നതിനും യോഗത്തിൽ വാർഷികപ്പിരിവിനെപ്പററി പ്രത്യേകം പ്രസ്താവിക്കുന്നതിനും സാധിച്ചു. അവിടെനിന്നു നാലുമണിക്കു് പുറപ്പെട്ടു കടമ്പനാട്ടുപള്ളിയിൽ എത്തി. ബ. വികാരിഅച്ചനെ കണ്ടതിനുശേഷം അടൂർ തിരിച്ചെത്തി കണ്ണങ്കോട്ടു പള്ളിയിൽ താമസിച്ചു പിറേറദിവസം രാവിലെ പുറപ്പെട്ടു് പുത്തൻകാവു്, ചെങ്ങന്നൂർ, കവിയൂർ, തിരുവല്ലാ എന്നീ ഗ്രൂപ്പ് ലീഡറന്മാരെക്കണ്ടശേഷം നിരണത്തു് എത്തി. ചെന്നിത്തല, വീയപുരം, കരുവാററ, കാർത്തികപ്പള്ളി എന്നീ ഗ്രൂപ്പ് ലീഡറന്മാർ അവിടെ എത്തിയിരിക്കണമെന്നു് അറിയിച്ചിരുന്നു എങ്കിലും വീയപുരം ലീഡറു മാത്രമേ അപ്രകാരം ചെയ്യുന്നതിനു സാധിച്ചുള്ളു. ബാക്കി ലീഡറന്മാൎക്കുള്ള രസീതുബുക്കുകളും മററും അഞ്ചൽമാർഗ്ഗം അയക്കേണ്ടിവന്നു. നിരണത്തു നിന്നു ഞങ്ങൾ മാവേലിക്കരക്കു പോയി. പുതിയകാവുപള്ളിയിലെത്തി മാവേലിക്കര ലീഡറെ കണ്ടശേഷം അഞ്ചുമണിക്കു മടങ്ങി. വഴിക്കു കുഴിമററത്തുപള്ളിയിൽ എത്തി പള്ളം ഗ്രൂപ്പ് ലീഡറെ കാണുകയുണ്ടായി. ബാക്കി ലീഡറന്മാരെ കാണുന്നതിനു ഞങ്ങൾ 24-ാംനു 0 മണിക്കു പുറപ്പെട്ടു. കുമരകത്തു് എത്തി ലീഡറെ സന്ദർശിച്ചശേഷം വാഴൂൎക്കു പുറപ്പെട്ടു അവിടെവച്ചു് വാഴൂർ ഗ്രൂപ്പ് ലീഡറെ കണ്ടു് അദ്ദേഹത്തോടൊരുമിച്ചു് ആ ഗ്രൂപ്പിൽപ്പെട്ട അച്ചന്മാരെ സന്ദർശിച്ചശേഷം തിരിച്ചുപോന്നു. വഴിമദ്ധ്യേ പാമ്പാടിഗ്രൂപ്പിൽപ്പെട്ട നാലുപള്ളികളുടെ വികാരിയായ ബ. ഓണാട്ടുകുന്നേൽ കുറിയാക്കോസു് അച്ചനെ കാണുകയുണ്ടായി.

ഇങ്ങനെ ഞങ്ങളുടെ സർക്കീട്ടു് അവസാനിച്ചു. ഈ യാത്ര, അഞ്ചൽ, അച്ചടി മുതലായ പ്രാരംഭചെലവുകൾക്കു വേണ്ടപണം സെക്രട്ടറിയും കൺവീനറും കൂടി അഡ്വാൻസുചെയ്കയത്രെ ചെയ്തതു്.

പിരിവുദിവസമായി നിശ്ചയിച്ചിരുന്നതു് മേടം 3-ാംനു-വ്യാഴാഴ്ചആയിരുന്നുവല്ലോ. കോട്ടയം ഭദ്രാസനഇടവകയിൽപ്പെട്ട ലീഡറന്മാർ പണവും രസീതുകുററികളും കൊണ്ടു് ഇവിടെ ആപ്പീസിൽ വന്നുചേരണമെന്നും ബാക്കിലീഡറന്മാർ അവ അഞ്ചൽമാർഗ്ഗം അയയ്ക്കണമെന്നും 4-ാംനു-വെള്ളിയാഴ്ച ഉച്ചയ്ക്കുമുമ്പു് പണവും രസീതുകുററികളും കൊണ്ടു് ഇവിടെ ആപ്പീസിൽ വന്നുചേരുകയോ അല്ലെങ്കിൽ അവ അഞ്ചൽമാർഗ്ഗം അയയ്ക്കുകയോ ചെയ്യാത്ത യാതൊരു ലീഡറും ഉണ്ടായിരിക്കുവാൻ പാടില്ല എന്നും ആയിരുന്നു നിർദ്ദേശം. എന്നാൽ അപ്രകാരം ചെയ്യുന്നതിനു് വാഴൂർ, മീനടം, വാകത്താനം, പള്ളം, പുതുപ്പള്ളി, കവിയൂർ, കോന്നി, കായങ്കുളം, കരുവാററ, പുനലൂർ, പത്തനാപുരം, വാഴമുട്ടം, കാർത്തികപ്പള്ളി, പുത്തങ്കാവു്, പന്തളം, കൊല്ലം, തിരുവനന്തപുരം, കോഴഞ്ചേരി, കോട്ടയം എന്നീ ഗ്രൂപ്പ് ലീഡറന്മാർക്കു് മാത്രമേ സാധിച്ചുള്ളു. ബാക്കിലീഡറന്മാർക്കു് സാധിക്കാതെപോയതു് അവരുടെ ഉപേക്ഷകൊണ്ടല്ല; അതതു് ഇടവകയിലെ പിരിവു് സമയത്തു് അവരുടെ കൈവശം എത്താതെയിരുന്നതിനാൽ ആയിരുന്നു. പലപ്രാവശ്യംഎഴുതിയിട്ടും മറുപടിപോലും തന്നിട്ടില്ലാത്ത ലീഡറന്മാർ ഉണ്ടു്. മിഥുനം 29-ാംനു-പണം വരവു നിന്നു. പിരിവുനടന്നിട്ടു പണം അയച്ചുതരാത്തതായി ഇടവകകൾ ദുർല്ലഭംതന്നെ. എന്നാൽ പിരിവു നടക്കാത്ത ഇടവകകൾ പലതുണ്ടു് എന്നു കാണുന്നതു് മനസ്താപകരമത്രെ. നിരണം, പുത്തങ്കാവു്, കൈപ്പട്ടൂർ മുതലായ വലിയ ഇടവകകൾ കഴിഞ്ഞ ആണ്ടത്തേതുപോലെ ഈ ആണ്ടിലും മൗനം ദീക്ഷിച്ചുകളഞ്ഞു എങ്കിലും അടുത്തപ്രാവശ്യം ഉത്സാഹപൂർവ്വം പ്രവർത്തിച്ചു് ആ കുറവിനു പരിഹാരമുണ്ടാക്കുമെന്നു പ്രതീക്ഷിക്കുന്നു.

1. തിരുവനന്തപുരംഗ്രൂപ്പ്—ലീഡറന്മാരായ ദിവ്യശ്രീ ഫാദർ പി. എം. മാത്യൂസും മിസ്റ്റർ കെ. എം. ജോർജ്ജും ഉത്സാഹിച്ചു്, പ്രത്യേകനിർദ്ദേശപ്രകാരം, കോടടപ്പിനു മുമ്പുതന്നെ പിരിവുനടത്തുകയും പണം സമയത്തിനു അയച്ചുതരികയും ചെയ്തു. പിരിവു്. രൂപാ 58 ചക്രം 1 കാശു് 12.

2. കൊല്ലം—ലീഡറന്മാർ ദിവ്യശ്രീ വി. കെ. ദാനിയേൽകത്തനാർ, മിസ്റ്റർ പി. ഉമ്മൻ—കഴിവതുപോലെ ഉത്സാഹിച്ചു് പിരിവു് നടത്തി പണം അയച്ചുതന്നു. എന്നാൽ ലിസ്റ്റ് അയച്ചുതരുന്നതിനു് അവർക്കു് സാധിക്കാതെ പോയി—വരവു രൂ 28.

3. കുണ്ടറ—ലീഡറന്മാർ ദിവ്യശ്രീ പൊയ്കയിൽ തോമ്മസു് കത്തനാർ, ദിവ്യശ്രീ മാറനാട്ടു് അബ്രഹാംകത്തനാർ—ചില ഇടവകകളിൽ ലീഡറന്മാർ തന്നെ ഓരോ വീട്ടിലും പോയി പിരിവു നടത്തേണ്ടതായിവന്നു. അവർ വളരെ ഉത്സാഹിച്ചു് ലീഡർജോലി നിർവ്വഹിച്ചു—പിരിവു് രൂ 52 ച 9 കാ 8.

4. കൊട്ടാരക്കര—ലീഡർ കുരുമ്പലിൽ ദിവ്യശ്രീ തോമ്മസു് ശെമ്മാശൻ—ലീഡർ വളരെ ക്ലേശപ്പെട്ടു എങ്കിലും സഹകരണക്കുറവുമൂലം തക്കഫലം ഉണ്ടാകാതെപോയി—പിരിവു രൂ 27 കാ 8.

5. പുനലൂർ—ലീഡറന്മാർ ദിവ്യശ്രീ പ്ലാവിളയിൽ മത്തായികത്തനാർ, പൂങ്കാവനത്തിൽ മിസ്റ്റർ ഉണ്ണൂണ്ണിപ്പിള്ള—ഇവരുടെ പരിശ്രമം വളരെ തൃപ്തികരമായിരുന്നു എന്നു നിസ്സംശയം പ്രസ്താവിക്കാം—പിരിവു രൂ 39 ച 19 കാ 8.

6. അഞ്ചൽ—ലീഡറന്മാർ ദിവ്യശ്രീ മാവിലഴിയത്തു് കോശികത്തനാർ, ദിവ്യശ്രീ ചങ്ങരമ്പള്ളിൽഗീവറുഗീസു് ശെമ്മാശൻ—പിരിവു രൂ 11 ച 13 കാ 8 ഒന്നാംലീഡർതന്നെ ആപ്പീസിൽകൊണ്ടുവന്നു തരികയുണ്ടായി.

7. പത്തനാപുരം—മാക്കുളത്തു് ദിവ്യശ്രീ ഗീവറുഗീസു് കത്തനാർ, മിസ്റ്റർ പി. ജി. തോമ്മസു് എന്നീ ലീഡറന്മാർ തങ്ങളുടെ ഗ്രൂപ്പ് എത്രയും ഉയർന്ന

നിൽക്കണമെന്നു കരുതി പ്രവർത്തിച്ചതുകൊണ്ടത്രെ അവിടെനിന്നു് 66 രു 22 ച 8 കാശു് പിരിയുവാൻ ഇടയായതു്.

8. കടമ്പനാട്ടു്—ലീഡറന്മാർ ദിവ്യശ്രീ ഫാദർ വി. ജെ. ഗീവറുഗീസു് മിസ്റ്റർ ററി. ജി. ജോർജ്ജ്—ഈ ഗ്രൂപ്പിൽപ്പെട്ട ഒരു ഇടവകയിൽനിന്നും പിരിവു വന്നില്ല. തേവലക്കരഇടവകയിൽ പിരിവു നടത്തി എങ്കിലും അവരുടെ 1111-ലെ പിരിവു് ആപ്പീസിൽ വരുന്നതിനോ കണക്കിൽ കയറുന്നതിനോ ഇടയാകാതെ പോയതിനാൽ അതിനു പരിഹാരം ഉണ്ടാക്കാതെ അയച്ചുതരികയില്ലെന്നു് അറിവുതന്നതനുസരിച്ചു് ആ വിധത്തിൽ ഒരു കുറിപ്പു പ്രസിദ്ധപ്പെടുത്താമെന്നും, മററു പരിഹാരം സാധ്യമായി തോന്നുന്നില്ലെന്നും മറുപടി കൊടുത്തു. ഫലംഉണ്ടായില്ല.

9. അടൂർ—കൊന്നയിൽ ദിവ്യശ്രീ അബ്രഹാംകത്തനാർ, മി. സി. ററി ഗീവറുഗീസു് മുതലാളി—ഒരു ഇടവകയിലെ പിരിവു് ഒന്നാംലീഡറും ബാക്കിഇടവകകളിലേതു് രണ്ടാംലീഡറും ഇവിടെ അയച്ചുതരികയുണ്ടായി. കാതോലിക്കേററുനിധിപ്പിരിവിലും 1111-ലെ വാർഷികപ്പിരിവിലും മി. മുതലാളി സ്തുത്യർഹമാംവണ്ണം ലീഡർചുമതല വഹിച്ചിട്ടുണ്ടെന്നു പ്രത്യേകം പ്രസ്താവ്യമത്രെ. പിരിവു് രു 40 ച 24 കാ 8.

10. കായംകുളം—ദിവ്യശ്രീ ഫാദർ വി സി. സ്കറിയാ, സഹലീഡർ ഇല്ലാതിരുന്നിട്ടും ഇദ്ദേഹം വളരെ ക്ലേശപ്പെട്ടു വീടുകൾതോറും തന്നെനടന്നു് സേവനം ചെയ്തു. പിരിവു രു 26 ച 26.

11. മാവേലിക്കര—ദിവ്യശ്രീ പി. എസ്സ്. തോമ്മസ്സ് കത്തനാർ, കിഴക്കേപറമ്പിൽ സ്കറിയാപണിക്കർ അവർകൾ-ഈ ഗ്രൂപ്പിൽ പള്ളികൾ 8 ഉണ്ടെങ്കിലും രണ്ടു് ഇടവകകളിൽ മാത്രമെ പിരിവുനടന്നൊള്ളു. അതു വളരെ തൃപ്തികരംതന്നെആയിരുന്നു. പിരിവു രു 114 ച 20. മാവേലിക്കര പുതിയകാവു് ഇടവക ഈ ആണ്ടത്തെ പിരിവിൽ രണ്ടാംസ്ഥാനം കരസ്ഥമാക്കിയിട്ടുണ്ടു്.

12. തുമ്പമൺ—രാമവേലിൽ ദിവ്യശ്രീ യാക്കോബുകത്തനാർ, മി. ററി. ഐ സ്കറിയാ—ഇവരിൽ ചുമതലകൾ വഹിച്ചതു് രണ്ടാംപേരുകാരൻ ആയിരുന്നു. അഞ്ചു പള്ളികൾ ആണു് ഈ ഗ്രൂപ്പിൽ ഉള്ളതു്. തുമ്പമൺ വലിയപള്ളിഇടവകയിൽപെട്ട പകുതിയിലധികം വീടുകൾ ലീഡർതന്നെ സന്ദർശിക്കുകയുണ്ടായി. ടി ഇടവകയിലും വടക്കേക്കര, ഏറത്തു് എന്ന ഇടവകകളിലും പിരിവു സാമാന്യം തൃപ്തികരമായി നടന്നു. ഉള്ളനാട്ടു് എന്ന ഇടവകയിൽ പിരിവു നടത്താതെ പള്ളിയിൽനിന്നു രണ്ടുരുപാ സംഭാവന കൊടുക്കുകയാണു ചെയ്തിട്ടുള്ളതു്. മാതൃസഭയെ സഹായിക്കുവാൻ ജനങ്ങൾ ശീലിക്കുന്നതിനു് പ്രസ്തുതമാർഗ്ഗം പര്യാപ്തമല്ല. നരിയാപുരം അമ്മാനുവേൽപള്ളി ഒരു പുതിയ ഇടവകയാണു്. അവിടെ പിരിവുചുമതല വഹിച്ചതു് മാനേജിംഗ് കമ്മട്ടിമെമ്പർ പറമ്പിൽ കൊച്ചുമ്മൻവാദ്ധ്യാർ അവർകൾ ആയിരുന്നു. ആകെ പിരിവു് രുപാ 76 ചക്രം 10 കാശു് 10.

13. പന്തളം—കീപ്പള്ളിൽ ദിവ്യശ്രീ പത്രോസ്സ് കത്തനാർ, യോഹന്നാൻവാദ്ധ്യാർ അവർകൾ—ലീഡറന്മാർ ഇരുവരും ആപ്പീസ് നിർദ്ദേശങ്ങൾ പ്രകാരംതന്നെ അത്യുത്സാഹിച്ചു് പിരിവു വിജയകരമായി നടത്തി. പന്തളം മാന്തിളിർ, അറത്തി എന്നീ ഇടവകകളിൽ അവരുടെ പരിശ്രമം സഫലമായില്ല. പിരിവു് രു 50 ച 14 കാ 10.

14. ഓമല്ലൂർ—മുളമൂട്ടിൽ ദിവ്യശ്രീ തോമ്മസ്സ് കത്തനാർ അവർകൾ, മിസ്റ്റർ വി. ജി. സ്കറിയാ: ഒൻപതു് പള്ളികളുള്ള ഈ ഗ്രൂപ്പിൽ രണ്ടു പള്ളികളിൽ മാത്രമെ ലീഡറന്മാരുടെ ശ്രമം വിഫലീഭവിച്ചൊള്ളു. അവരുടെ അശ്രാന്ത പരിശ്രമം എത്രയും സ്തുത്യർഹംതന്നെ ആയിരുന്നു. പിരിവു രു 71 ച 27 കാ 12.

15. കൈപ്പട്ടൂർ—ദിവ്യശ്രീ വട്ടതല ഈശോകത്തനാർ, മിസ്റ്റർ പി. എം. ജോർജ്ജ്—ലീഡറന്മാർ ഉത്സാഹിച്ചെങ്കിലും ഈ ഗ്രൂപ്പിൽപ്പെട്ട ഒരിടവകയിലും പിരിവുനടന്നില്ല.

16. കോന്നി—ദിവ്യശ്രീ ഫാദർ പി. ഐ. മാത്യൂസ്, സ്ളീബാദാസൻ മി. ററി. വി. വറുഗീസ്—നിർദ്ദേശങ്ങൾ അക്ഷരം പ്രതി ആദരിച്ച് അത്യുത്സാഹം ചെയ്ത് വളരെ തൃപ്തികരമായി പിരിവു നടത്തി—പിരിവു രൂ 70 ച 4 കാ 12.

17. വാഴമുട്ടം—ദിവ്യശ്രീ ദാനിയേൽ ക്ലേറി. മാവേലിക്കരവച്ച് നടത്തപ്പെട്ട സണ്ടേസ്കൂൾ അദ്ധ്യാപകപരിശീലനക്ലാസ്സു സംബന്ധിച്ച ചുമതലകൾ ഉണ്ടായിരുന്നിട്ടും ലീഡർ ഉത്സാഹപൂർവ്വം ഉത്സാഹിച്ചു പിരിവു തൃപ്തികരമായി നടത്തി വരവു രൂ 40 ച 9.

18. കുമ്പഴ—വന്ദ്യദിവ്യശ്രീ തെങ്ങുന്തറയിൽ ഗീവറുഗീസ് കോറെപ്പിസ്കോപ്പാ, എം. എം. തോമ്മസ് അവർകൾ—ഈ ഗ്രൂപ്പിൽപ്പെട്ട ഏഴുപള്ളികളിൽ അഞ്ചു പള്ളികളുടെ വികാരി ഒന്നാംലീഡർതന്നെ ആകുന്നു എന്നതു പിരിവിനു വളരെ സഹായകരമായിരുന്നു. പണം അപ്പീസിലേക്ക് സമയത്തു് അയച്ചുതരുന്നതിനു് അവക്കു സാധിക്കാതെപോയി. പിരിവു രൂ 38 ച 8 കാ 8.

19. വടശ്ശേരിക്കര—ദിവ്യശ്രീ ഫാദർ മത്തായി, കെ. എസ്. വറുഗീസ് അവർകൾ—ഈ ഗ്രൂപ്പിൽ മൂന്നു് ഇടവകകൾ മാത്രമാണു് ഉള്ളതു്. തലച്ചിറ ഇടവകയിൽ പിരിവു നടന്നില്ല. ബാക്കി രണ്ടു് ഇടവകകളിലും ലീഡറന്മാരുടെ പരിശ്രമങ്ങൾ സഫലമായി. പിരിവു രൂ 17 ച 21 കാ 2.

20. റാന്നി—ദിവ്യശ്രീ ററി. എസ്സ്. അബ്രഹാംകത്തനാർ, മിസ്റ്റർ എം. എം. ദാനിയേൽ ബി. ഏ ഈ ഗ്രൂപ്പിൽപ്പെട്ട വെള്ളക്കല്ലുങ്കൽ ഒഴിച്ചു് ബാക്കി അഞ്ചു ഇടവകകളിലും പിരിവു തൃപ്തികരമായി നടന്നു. രൂ 24 ച 24 കാ 10.

21. അയിരൂർ—കൊലത്താക്കൽ വന്ദ്യദിവ്യശ്രീ തോമ്മസ് കോറെപ്പിസ്കോപ്പാ, സി. കെ. കോശി അവർകൾ—ഇതു വളരെ പ്രയാസമുള്ള ഒരു ഗ്രൂപ്പ് ആണെന്നും അവരെ ആ ഗ്രൂപ്പിലേക്കു നിയമിച്ചതു് നിർദ്ദയമായിപ്പോയി എന്നും ലീഡറന്മാർ സങ്കടപ്പെട്ടു. എങ്കിലും അവർ ശക്തിയാനുസരണംതന്നെ ഉത്സാഹിച്ചുഎന്നതു് പ്രത്യേകം പ്രസ്താവ്യമത്രെ. പിരിവു രൂ 34 ച 9 കാ 12.

22. കോഴഞ്ചേരി ഗ്രൂപ്പ്—ലീഡറന്മാർ വടശേരിയേത്തു് ദിവ്യശ്രീ ഗബ്രിയേൽ കത്തനാർ, കെ. എ. ഫിലിപ്പ് അവർകൾ—കോന്നി ഗ്രൂപ്പ് ലീഡറന്മാരെപ്പോലെ ഇവരും നിർദ്ദേശങ്ങളിൽ പ്രകാരം തന്നെ സഹിരോത്സാഹം ചെയ്ത് എത്രയും തൃപ്തികരമായി ചുമതല നിർവഹിച്ചു. പിരിവ് രൂപാ 57—18—4.

23. ചെങ്ങന്നൂർഗ്രൂപ്പ്—പൂവത്തൂർ ദിവ്യശ്രീ പീലിപ്പോസ് കത്തനാർ, പഴയ വീട്ടിൽ പി. പി. ജോൺ വാദ്ധ്യാർ—പ്രയാസങ്ങൾ ഭയന്നു് ആദ്യം മടി പ്രദർശിപ്പിച്ചു എങ്കിലും വീണ്ടും അപേക്ഷിച്ചപ്പോൾ സന്തോഷപൂർവം സ്വീകരിച്ചു പ്രയാസങ്ങൾ ഒക്കെയും വിജയപൂർവം തരണം ചെയ്തു ഭരമേററ ചുമതല സ്തുത്യർഹമായി നിറവേററി. പിരിവു രൂപാ 82—18—6.

24. പുത്തങ്കാവ് ഗ്രൂപ്പ്—അയിരൂക്കുഴിയിൽ ദിവ്യശ്രീ തോമ്മസു കത്തനാർ, ഗീവറുഗീസ് വാദ്ധ്യാർ—ലീഡറന്മാർ ഹൃദയപൂർവ്വം ഉത്സാഹിച്ചു എങ്കിലും മൂന്നു ഇടവകകളിൽ മാത്രമെ പിരിവു നടന്നുള്ളു. പുത്തങ്കാവുപള്ളി ഉൾപ്പെടെ അഞ്ച് ഇടവകകളിൽ പിരിവു നടന്നില്ല എന്നതു മനസ്താപകരം തന്നെ. പിരിവ് രൂപാ 35-15-12.

25. നിരണം ഗ്രൂപ്പ്—കാരിക്കോട്ടു ദിവ്യശ്രീ ബർസ്ളീബി കത്തനാർ, ഇലഞ്ഞിക്കൽ ചാക്കൊ കൊച്ചു ചാക്കൊ അവർകൾ—ഈ ഗ്രൂപ്പിൽ ഇടവകകൾ ആറ് ഉണ്ട്. ഇവയിൽ വളഞ്ഞവട്ടം പടിഞ്ഞാറെപള്ളി, പുളിക്കീഴ് എന്ന രണ്ടു ഇടവകകളിൽ പിരിവു തൃപ്തികരമായി നടന്നു. ചരിത്ര പ്രസിദ്ധമായ നിരണം

പള്ളി ഉൾപ്പടെ നാലു ഇടവകകളിൽ പിരിവു നടന്നില്ല എന്നതു വളരെ നിരാശകരമായി തോന്നി. പിരിവ് രൂപാ 17-16-8.

26. ചെന്നിത്തല ഗ്രൂപ്പ്—ദിവ്യശ്രീ ഫാദർ കെ. പി. വറുഗീസ്, കയ്യിൻ കോശി അവർകൾ—ലീഡറന്മാർ ഇരുവരും പ്രശംസാർഹമാംവണ്ണം ഉത്സാഹിച്ചു പിരിവു വിജയകരമായി നടത്തി. മേല്പാടം പള്ളിയെ പററി കാതോലിക്കേററു നിധി സംരക്ഷണ റിപ്പോർട്ടു പുസ്തകത്തിൽ അന്നത്തെ ലീഡർ ചെയ്തിരുന്ന ഒരു റിമാർക്ക് എന്തോ തെററിദ്ധാരണമൂലം ഉണ്ടായതാണെന്നു ലീഡർ ബ. വികാരി അച്ചനെ അറിയിച്ചതു് ആ ഇടവകയിൽ പിരിവിനു കൂടുതൽ സഹായകരമായിരുന്നു. ആ റിപ്പോർട്ടിൽ പ്രസ്താവിച്ചിരുന്നതു പോലെയല്ല, വളരെ ഭംഗിയായിട്ടത്രെ ഇടവക ഭരണം നടന്നു കൊണ്ടിരിക്കുന്നതു്. പിരിവു രൂപാ 39-11-8.

27. വീയപുരം ഗ്രൂപ്പ്—ദിവ്യശ്രീ എം. സി. ഗീവറുഗീസ് കത്തനാർ, പി. എം. മാത്യു അവർകൾ—ഈ ഗ്രൂപ്പിൽ പെട്ട എല്ലാ ഇടവകകളിലും പിരിവു തൃപ്തികരമായി തന്നെ നടന്നു. ലീഡറന്മാർ നിർദ്ദേശങ്ങൾക്കു വിധേയരായി സ്തുത്യർഹമാംവണ്ണം കൃത്യം നിർവഹിച്ചു. പിരിവു രൂപാ 36-2?-12.

28. തലവടി ഗ്രൂപ്പ്--അടങ്ങപ്പുറത്തു ദിവ്യശ്രീ ബഹനാൻ കത്തനാർ, കെ. എ. അബ്രഹാം അവർകൾ--കോട്ടയം ഭദ്രാസനത്തിൽ നിന്നു മാർ സേവേറിയോസ് മെത്രാപ്പോലീത്തായാൽ നിരണം ഇടവകയിലേക്കു ചേർക്കപ്പെട്ട ആലപ്പുഴ പള്ളി ഉൾപ്പെടെ ഈ ഗ്രൂപ്പിൽ ആറു ഇടവകകൾ ഉണ്ടു്. ആലപ്പുഴ, തലവടി പടിഞ്ഞാറെ പള്ളി, നെട്ടുമ്പ്രം വേങ്ങൽ, ആനപ്രമ്പാൽ പഴയ പള്ളി എന്നീ നാലു ഇടവകകളിൽ പിരിവു നടന്നില്ല. ആനപ്രമ്പാൽ പള്ളിയുടേതായി ലിസ്റ്റിൽ കാണുന്നതു് കഴിഞ്ഞ വാർഷിക പിരിവിൽ ബാക്കി വന്ന തുകയത്രെ. ആകെ പിരിവു രൂപാ 19-19-4.

29. കരുവാററാ ഗ്രൂപ്പ്- കാഞ്ഞിരം പറമ്പിൽ ദിവ്യശ്രീ സ്ക്കറിയാ കത്തനാർ, ഐ. ചാക്കോ അവർകൾ—ലീഡറന്മാർ എത്രയും ചുമതലബോധത്തോടെ ആദ്യവസാനം കൃത്യം നിർവഹിച്ചു. പിരിവു രൂപാ 41-6-4.

30. കാഞ്ഞിരപ്പള്ളി ഗ്രൂപ്പ്--ദിവ്യശ്രീ ഐ. ദാനിയേൽ കത്തനാർ, ഏം. ചെറിയാൻ അവർകൾ ഈ ഗ്രൂപ്പിലെ ലീഡറന്മാരും ഉത്സാഹത്തിൽ രണ്ടാമതായി പോകാതിരിക്കുവാറു് ഉത്സാഹിച്ചു വിജയം നേടി. പിരിവ് രൂപാ 84-9-8.

31. തിരുവല്ലാ ഗ്രൂപ്പ്--തോട്ടത്തിൽ ദിവ്യശ്രീ ഗീവറുഗീസ് കത്തനാർ, ചാലക്കുഴിയിൽ ഗീവറുഗീസ് കത്തനാർ, പി. എം. മാമ്മൻ അവർകൾ—ഈ ഗ്രൂപ്പിൽ എട്ടു് ഇടവകകൾ ഉണ്ടു്. അവയിൽ തിരുവല്ലാ ബഥനിപ്പള്ളി ഇടവകയിലെ പിരിവു വികാരി ദിവ്യശ്രീ ഫാദർ പൌലൂസ് സ്വന്ത ഉത്സാഹത്തിൽ നടത്തി പണം ആപ്പീസിൽ കൊണ്ടുവന്നു് ഏല്പിക്കുകയുണ്ടായി. മൂന്നു് ഇടവകകളിൽ പിരിവു നടന്നില്ല. ബാക്കി ഇടവകകളിൽ ലീഡറന്മാർ പിരിവു നടത്തി തിരുവല്ലാ നാഷ്ണൽ ബാങ്കുമുഖാന്തിരം പണം അയച്ചുതരികയുണ്ടായി. ആകെ വരവു രൂപാ 100-9-0.

32. കവിയൂർ ഗ്രൂപ്പ്—ദിവ്യശ്രീ സി. സി. ജോർജ്ജ് കത്തനാർ, കെ. സി. വറുഗീസ് മാപ്പിള അവർകൾ—എല്ലാ ഗ്രൂപ്പിലും സാധാരണയായി പ്രധാന ചുമതല ഒന്നാം ലീഡർക്കുതന്നെ. എന്നാൽ ശ്രീമാൻ കെ. സി. വറുഗീസുമാപ്പിള മററു സമുദായപ്രമാണികൾക്കു് മാതൃകായോഗ്യമാംവണ്ണം ഈ പിരിവുകാര്യത്തിൽ—വാർദ്ധക്യത്തെയും ദേഹാസ്വാസ്ഥ്യത്തെയും അവഗണിച്ചു പ്രവർത്തിച്ചതു് ഉത്സാഹിആയ ബ. ജോർജ്ജ് അച്ചനു് ഒരു വലിയ തുണയും പിരിവിൻെറ വിജയത്തിനു് പ്രേരകവും ആയിരുന്നതായിട്ടാണു് അറിവ്. ഈ ഗ്രൂപ്പു രണ്ടാം സ്ഥാനം കരസ്ഥമാക്കിയതായി കാണുന്നു. പിരിവു രൂപാ 173-17-8.

33. മല്ലപ്പള്ളി ഗ്രൂപ്പ്—ദിവ്യശ്രീ കെ. പി. ഗീവറുഗീസ് കത്തനാർ, വാളക്കുഴിയിൽ വറുഗീസ് ചെറിയാൻ അവർകൾ—ഈ ഗ്രൂപ്പിൽ ഏഴു പള്ളികൾ ഉണ്ടെങ്കിലും ഒന്നാം ലീഡർ വികാരിയായ പായിക്കാട്ട് ഇടവകയിൽ മാത്രമെ പിരിവു നടക്കുകയുണ്ടായുള്ളു. പിരിവിൻെറ വിജയമായി ഈ ആണ്ടിലും പ്രധാനമായി കരുതുന്നതു് പിരിവു തുകയല്ല, എല്ലാ ഇടവകകളും പിരിവിൽ പങ്കുകൊണ്ടുവോ എന്നതത്രേ. പിരിവു രൂപാ 18-4-10.

34. ചെങ്ങരൂർ ഗ്രൂപ്പ്—ഇളങ്കാവിൽ ദിവ്യശ്രീ പീലിപ്പോസ് കത്തനാർ. പി. വി. ജോസഫ് അവർകൾ—ഈ ഗ്രൂപ്പിൽ പെട്ട നാലു് ഇടവകകളും പിരിവിൽ സഹകരിക്കുമാറു് ലീഡറന്മാർ ഉത്സാഹപൂർവ്വം ചുമതല നിർവ്വഹിച്ചു. പിരിവു രൂപാ 19-10-8.

35. കോട്ടയം ഗ്രൂപ്പ്—ഉപ്പൂട്ടിൽ ദിവ്യശ്രീ യാക്കോബ് കത്തനാർ, എം. എം. അബ്രഹാം അവർകൾ—പിരിവിൽ പ്രഥമസ്ഥാനത്തു നിൽക്കുന്നതു് ഈ ഗ്രൂപ്പിൽ പെട്ട ചെറിയപള്ളി ഇടവകയാണു്. മാങ്ങാനം ഇടവകയിൽ ഒരുവനും നാലുചക്രത്തിൽ കുറച്ചിട്ടില്ല എന്നതു് പ്രത്യേകം പ്രസ്താവയോഗ്യമത്രെ. പിരിവുസമയത്തു ചേരുകരപ്പള്ളിക്കു വികാരിയില്ലാതിരുന്നതിനാൽ ആ ഇടവകയിൽ പിരിവു നടത്തുന്നതിനു് സാധിച്ചില്ല. പിരിവു രൂപാ 195-0-12.

36. കുമരകം ഗ്രൂപ്പ്—ചാലാശേരിൽ ദിവ്യശ്രീ ഗീവറുഗീസു കത്തനാർ, സി. പി. തോമ്മസ് അവർകൾ, മി: എൻ. എം. അബ്രഹാം-ലീഡറന്മാർ മൂവരും അവരവരുടെ ഇടവകയിലെ പിരിവു തൃപ്തികരമായി നടത്തി. വരവു രൂപാ 24-26-8.

37. വള്ളം ഗ്രൂപ്പ്—വട്ടശ്ശേരിൽ ദിവ്യശ്രീ അലക്സന്ത്രയോസുകത്തനാർ, കുററിക്കൽ മൂശ അവർകൾ—ഈ ഗ്രൂപ്പിൽപെട്ട 5 ഇടവകകളിൽ ബ. വികാരിഅച്ചന്മാർവേണ്ടപ്രകാരം ഒക്കെയും പ്രവർത്തിച്ചതിനാൽ ലീഡറന്മാർക്കു് അധികം ക്ലേശപ്പെടേണ്ടിവന്നില്ല. എന്നാൽ വള്ളം പഴയപള്ളിയിൽ അപ്പോൾ ഉണ്ടായിരുന്ന ചില അഭിപ്രായവ്യത്യാസങ്ങൾമൂലം ലീഡർതന്നെ ഓരോവീട്ടും സന്ദർശിക്കേണ്ടതായി വന്നു. പിരിവുരൂപാ 94-3-4.

38. വാകത്താനംഗ്രൂപ്പ്—കരുപ്പാൽ ദിവ്യശ്രീ യാക്കോബ് കത്തനാർ, വെട്ടിപ്പുറമ്പിൽ സ്കറിയാ അവർകൾ—ഈ ഗ്രൂപ്പിൽ അഞ്ചു് ഇടവകകൾഉണ്ടു്. ഊർജ്ജസ്വലന്മാരായ ലീഡറന്മാർ ഊർജ്ജസ്വലതയോടെ കൃത്യനിർവ്വഹണം ചെയ്തു. തൽഫലമായി—വാകത്താനം വലിയപള്ളി ഇടവകയിൽ ഒരു ഭാഗം ഒഴിച്ചു് ഉള്ള—പിരിവു മുഴുവൻ നിശ്ചിതദിവസം തന്നെ നടന്നു. ആ ഭാഗക്കാർ ഒഴിഞ്ഞുനിന്നതു് ബാവാതിരുമനസ്സിലെ കല്പനപ്രകാരം പൊതുയോഗമോ കിമ്മററിയോ കൂടാതെ വാളണ്ടിയറന്മാർ നിയമിക്കപ്പെട്ടുകയാൽ മാത്രം ആയിരുന്നു. എന്നാൽ സെക്രട്ടറിയുടെ പ്രത്യേക ഉത്സാഹത്താൽ അവർ പിന്നീടു സഹകരിക്കുകയും പിരിവുനടത്തി തുക ആഫീസിൽ ഏല്പിക്കുകയും ചെയ്തു. പിരിവുരൂപാ 59-6-8.

39. പുതുപ്പള്ളിഗ്രൂപ്പ്—പാറേട്ട് ദിവ്യശ്രീ മാത്യൂസ് കശീശാ, ററി. സി. ഉമ്മൻ അവർകൾ—ഒന്നാം ലീഡറുടെ പ്രത്യേക ഉത്സാഹത്താൽ വെള്ളൂക്കുട്ട ഇടവകയിലെ പിരിവുതുക കഴിഞ്ഞ ആണ്ടത്തേതിൽ ഇരട്ടി വന്നു. എന്നാൽ പുതുപ്പള്ളിലെ പിരിവു കഴിഞ്ഞ ആണ്ടത്തേതിനോളം തന്നെ വന്നില്ല. ആളുകൾ കൊടുത്തു ശീലിച്ചിട്ടില്ല എന്നത്രേ അദ്ദേഹം റിപ്പോർട്ടു ചെയ്തിരിക്കുന്നതു്. നിലയ്ക്കലെ പിരിവു് മി. ഉമ്മൻെറ മേൽനോട്ടത്തിൽ ആയിരുന്നു നടന്നതു്. ആകെ വരവുരൂപാ 81-16-12.

40. മീനടം ഗ്രൂപ്പ്—മാടയ്ക്കൽ ദിവ്യശ്രീ യൗസേപ്പ് കത്തനാർ, പുത്തമ്പുരയിൽ ചെറിയാൻ വക്കി അവർകൾ—ലീഡറന്മാർ ഇരുവരും നിർദ്ദേശപ്രകാരം വേണ്ടവിധത്തിലൊക്കെയും പ്രോത്സാഹിപ്പിച്ചതുകൊണ്ടാണ് ഈ ഗ്രൂപ്പിൽ പിരിവുലിസ്റ്റിൽ കാണുന്നവിധത്തിൽ വിജയം അടഞ്ഞതു്. തോട്ടയ്ക്കാട്ടു വിഷമങ്ങൾ വ

ളരെയുണ്ട് എന്നും ഒരു പള്ളിയിൽ രണ്ട് ഇടവകകൾ കണക്കെ കഴിയുന്ന എന്നും അറിയുന്നതു സങ്കടകരംതന്നെ. പിരിവു രൂപാ 29-23-8.

41. പാമ്പാടി ഗ്രൂപ്പ്—ദിവ്യശ്രീമല്ലാൻ ഫാദർ സി. ജെ. സ്കറിയാ അവർകൾ, ദിവ്യശ്രീ ഈപ്പൻ ശെമ്മാശ്ശൻ—പാമ്പാടി തെക്കുംഭാഗം, കോത്തല, അമയന്നൂർ എന്ന മൂന്നു ഇടവകകളിൽ പിരിവു നടന്നില്ല. ബാക്കി നാലു പള്ളികൾ പിരിവിൽ സഹകരിച്ചു. ആകെ വരവ് 43-14-8.

42. വാഴൂർ ഗ്രൂപ്പ്—കരിങ്ങണാമററത്തിൽ ദിവ്യശ്രീ യാക്കോബുകത്തനാർ, പറപ്പള്ളിത്താഴെ ദിവ്യശ്രീ യാക്കോബുകത്തനാർ—ഈ ലീഡറന്മാരിൽ ഒന്നാമൻ തന്റെ വികാരിത്വത്തിൽ ഉള്ള മുണ്ടക്കയം പള്ളിയിലെ പിരിവു നിർവഹിച്ചു. പീരുമേട് ഇടവകയിൽ പിരിവു നടന്നില്ല. ബാക്കി ഇടവകകളിൽ രണ്ടാംലീഡർ സഞ്ചരിച്ചു വേണ്ടതു പ്രവർത്തിക്കുകയും പണവും ആയി കൃത്യസമയത്ത് ആഫീസിൽ വന്നുചേരുകയും ചെയ്തു. ആഫീസിൽ ആദ്യമായി കിട്ടിയത് അദ്ദേഹത്തിന്റെ ഗ്രൂപ്പിലെ തുക ആയിരുന്നു എന്നത് അദ്ദേഹത്തിന്റെ മികച്ച കൃത്യബോധത്തിനു തെളിവാകയാൽ പ്രത്യേകം പ്രസ്താവയോഗ്യമത്രെ. രു. 72-25-14.

43. കൊച്ചി മുതലായ ഗ്രൂപ്പുകൾ—ലീഡറന്മാർ-ദിവ്യശ്രീ ഫാദർ എം. വി. ജേക്കബ്, മി: സി. വി. ഇയ്യു—ഈ ഗ്രൂപ്പുകളിൽ പ്രചരണവേല വേണ്ടപോലെ ചെയ്‌വാൻ സൗകര്യം ഇല്ലായിരുന്നു. അഞ്ച് ഇടവകകളിൽ മാത്രമെ പിരിവു നടന്നൊള്ളു. ആകെ വരവു രൂപാ 37-25-2.

ഇങ്ങനെ ഗ്രൂപ്പുകളെ പ്രത്യേകം എടുത്തു പ്രസ്താവിക്കയാൽ പിരിവ് ഇത്രത്തോളം വിജയമായതു ലീഡറന്മാരുടെ മാത്രം ശ്രമഫലം ആണെന്ന് അർത്ഥം ഇല്ല. പിരിവു നടന്ന എല്ലാ ഇടവകകളിലും അതതു വികാരിയച്ചനും വാളണ്ടിയറന്മാരും അക്ഷീണപരിശ്രമം ചെയ്തു എന്നതു നിസ്തർക്കമത്രെ.

ഈ പ്രാവശ്യത്തെ ആകെ വരവു 2261 രൂപാ 27 ചക്രം 8 കാശ് ആണ്. ഇതു കഴിഞ്ഞ ആണ്ടത്തേതിന്റെ ഇരട്ടിയോളം ഉണ്ട് എങ്കിലും തൃപ്തികരമായി തോന്നുന്നില്ല. ഈ പ്രാവശ്യവും പിരിവിൽ സംബന്ധിക്കാത്ത അനേകർ ഉണ്ട്. പിരിവിൽ സഹകരിച്ചവർതന്നെയും ഒരു നിസ്സാരഭാഗം ഒഴിച്ചു ബാക്കി എല്ലാവരും സംഭാവനത്തുക വളരെ കുറച്ചുകളഞ്ഞു. അങ്ങനെ വന്നേക്കുമെന്നു ഭയന്ന് ആയിരത്തോളം ആളുകൾക്ക്, അവർ രൂപയല്ല, രൂപാകൾ കൊടുക്കണമെന്ന് അഭ്യർത്ഥിച്ചുകൊണ്ട് ആഫീസിൽനിന്നു പ്രത്യേകം അപേക്ഷകൾ അയച്ചിരുന്നു. അതും പ്രതീക്ഷിച്ചിരുന്നതുപോലെ ഫലിച്ചില്ല. ഈ ആണ്ടത്തെ പിരിവിൽ ഏററവും ഉയർന്നു നിൽക്കുന്ന തുകകൾ ശ്രീമാന്മാരായ എം. ഏ. ചാക്കോ, കെ. എം. മാത്തൻമാപ്പിള എന്നിവരുടേതു് അത്രെ. അവർ പത്തുരൂപാ വീതം സംഭാവന ചെയ്തു. ഓരോ ഇടവകയിലും കൂടുതൽ പ്രാമാണ്യവും ധനസ്ഥിതിയും ഉള്ളവർ ഏവംവിധമുള്ള ഉദാരത പ്രദർശിപ്പിക്കുന്നപക്ഷം അതു് ഇതരന്മാർക്കു പ്രേരകമായിരിക്കുന്നതത്രെ. മാങ്ങാനം എബനേസർ പള്ളി, പാത്താമുട്ടം സ്ളീബാപ്പള്ളി എന്നീ ഇടവകകളിലെപ്പോലെ ദരിദ്രരായ ഗൃഹനായകന്മാർപോലും ഒരു പണത്തിൽ കുറയ്ക്കാതിരുന്നതു് അനുകരണീയമാണു്. ഇടവകകളും വ്യക്തികളും ഏവംവിധം കൂടുതൽ സമുദായസ്നേഹത്തോടും നന്മനസ്സോടുംകൂടെ സഹകരിക്കുന്നപക്ഷം വാർഷികപ്പിരിവു വളരെ ഉയർത്തുവാൻ സാധിക്കും. ഒരു പന്തീരായിരം രൂപായെങ്കിലും വരാതെ സമുദായാംഗങ്ങൾ തൃപ്തിപ്പെടുവാൻ പാടില്ല. സമുദായകാര്യങ്ങൾ ഞെരുക്കം കൂടാതെ നടത്തിക്കൊണ്ടുപോകുവാൻ അതു് ആവശ്യവുമത്രെ.

കാതോലിക്കേററു നിധിസംഭരണം, കഴിഞ്ഞ ആണ്ടത്തെ വാർഷികപ്പിരിവ് എന്നതുപോലെ തന്നെ ഈ ആണ്ടിലും എല്ലാ ദാതാക്കളുടെയും നാമവും സംഭാവനത്തുകയും അടങ്ങുന്ന റിപ്പോർട്ടു പ്രസിദ്ധപ്പെടുത്തണമെന്നാണു ഞങ്ങൾ ഉദ്ദേശിച്ചിരുന്നതു്. എന്നാൽ അതിനു സാധിക്കാതെ പോയതു ക്ഷമിക്കണമെന്നു്

എല്ലാ ദാതാക്കളോടും ഞങ്ങൾ അപേക്ഷിക്കുന്നു. കാതോലിക്കാബാവാ തിരുമനസ്സിലെ എഡിൻബറോ യാത്രയ്ക്കു പണം തികയാതെ വരികയാൽ വാർഷികപ്പിരിവിൽ ഒരു ഭാഗം അതിനായി എടുക്കേണ്ടി വന്നതാണ് അതിൻെറ കാരണം എന്നറിയുമ്പോൾ ആരും പരിഭവിക്കയില്ലെന്നു വിശ്വസിക്കുന്നു.

ഈ പിരിവ് ഇത്രത്തോളം വിജയം പൂണ്ടതു വന്ദ്യതിരുമേനിമാർ, മാന്യ ലീഡറന്മാർ, ബഹുമാനപ്പെട്ട വികാരിയച്ചന്മാർ, ഉൽസുകരായ വോളണ്ടിയറന്മാർ എന്നിവരുടെ സഹായസഹകരണങ്ങളും പ്രയത്നവും മൂലമത്രെ. അങ്ങനെയുള്ള ഏവരോടും, മാനേജിങ്ങ് കമ്മററിയുടെ നിർദ്ദേശപ്രകാരം ഇതിൻെറ വരവു ചെലവു കണക്കു കൂലങ്കഷമായി പരിശോധിച്ച അക്കൗണ്ടാഫീസർ മിസ്റ്റർ ററി. ജോസഫിനോടും ഉള്ള ഹൃദയപൂർവ്വമായ കൃതജ്ഞതയെ പ്രകാശിപ്പിച്ചുകൊണ്ടു് ഈ റിപ്പോർട്ടു് ഇവിടെ ഉപസംഹരിച്ചുകൊള്ളുന്നു.

സിറിയൻ സിമ്മനാരി,<br>കോട്ടയം,<br>1113 വൃശ്ചികം 14.

എന്ന്,<br>സെക്രട്ടറി—എം. സി. കുറിയാക്കോസ് റമ്പാൻ.<br>കൺവീനർ—ഉപ്പൂട്ടിൽ യാക്കോബു കത്തനാർ.

---

# മലങ്കര സുറിയാനിസഭാ
# വാർഷികപ്പിരിവ്.

## 1112—ാമാണ്ടത്തെ പിരിവു വിവരം.

| ഗ്രൂപ്പ്. | ഇടവക. | | രൂ. | ച. | കാ |
|---|---|---|---|---|---|
| തിരുവനന്തപുരം. | തിരുവനന്തപുരം | | 58 | 1 | 12 |
| | തിരുവാങ്കോട്ട് | | . | . | . |
| കൊല്ലം. | കൊല്ലം | പള്ളി | . | . | . |
| | ചെങ്കുളം | ” | . | . | . |
| | കട്ടച്ചൽ | ” | . | . | . |
| | അട്ടതല പഴയ | ” | . | . | . |
| | ” പുത്തൻ | ” | . | . | . |
| | വരിഞ്ഞം | ” | . | . | . |
| | ആതിച്ചനല്ലൂർ പഴയ | ” | . | . | . |
| | ” പുത്തൻ | ” | . | . | . |
| | ചാത്തന്നൂർ | ” | . | . | . |
| | നല്ലിലാ പഴയ | ” | . | . | . |
| | ” പുത്തൻ | ” | . | . | . |
| | ആകെ വരവ്. | | 28 | 0 | 0 |
| കുണ്ടറ. | കുണ്ടറ വലിയ | പള്ളി | 14 | 21 | 4 |
| | ” പുത്തൻ | ” | 3 | 3 | 8 |
| | ” കാദിശ്ത്താ | ” | 2 | 2 | 0 |
| | ” സെഹിയോൻ | ” | . | . | . |
| | മുഖത്തല പഴയ | ” | 2 | 2 | 4 |
| | ” പുത്തൻ | ” | . | . | . |
| | നെടുമ്പായിക്കുളം | ” | 3 | 10 | 8 |
| | ചെരുമ്പുഴ | ” | 4 | 25 | 0 |
| | കടമാൻതടം | ” | . | . | . |
| | മാറനാട്ടു കിഴക്കെ | ” | 6 | 8 | 0 |
| | ” പടിഞ്ഞാറെ | ” | 2 | 14 | 0 |
| | പെരിനാട്ട് | ” | 8 | 11 | 0 |

| ഗ്രൂപ്പ്. | ഇടവക. | | രൂ. | ച. | കാ. |
|---|---|---|---|---|---|
| കൊട്ടാരക്കര. | കോട്ടപ്പുറത്തു | പള്ളി | 2 | 1 | 0 |
| | മൈലത്തു | " | . | . | . |
| | കരിക്കത്തു | " | 0 | 21 | 0 |
| | കുററീഭാഗത്തു | " | 5 | 4 | 0 |
| | തെരുവിൽ പുത്തൻ | " | 2 | 24 | 0 |
| | പട്ടമല | " | . | . | . |
| | പാലനിരപ്പിൽ | " | 1 | 10 | 8 |
| | കൃക്കണ്ണമക്കൽ | " | 5 | 15 | 8 |
| | ഉമ്മന്നൂർ | " | 5 | 0 | 0 |
| | വെങ്ങൂർ ഇഗ്നാത്യോസ് | " | 2 | 0 | 0 |
| | " പഴയ | " | . | . | . |
| | " പുത്തൻ | " | 0 | 2 | 0 |
| | ചെറുവക്കൽ | " | . | . | . |
| | പൂയപ്പള്ളി | " | 2 | 8 | 0 |
| പുനലൂർ. | പുനലൂർ | പള്ളി | 7 | 7 | 8 |
| | വാളക്കോട്ട | " | . | . | . |
| | ചക്കുവരയ്ക്കൽ | " | . | . | . |
| | ഇളമ്പൽ | " | 1 | 5 | 8 |
| | വില്ലൂർ | " | 3 | 2 | 0 |
| | മഞ്ഞക്കാലാ | " | 9 | 2 | 0 |
| | കലയപുരം പഴയ | " | . | . | . |
| | " പുത്തൻ | " | 0 | 23 | 0 |
| | തലവൂർ | " | 17 | 2 | 0 |
| | പാണ്ടിതിട്ട | " | 1 | 6 | 0 |
| അഞ്ചൽ. | അഞ്ചൽ | പള്ളി | 0 | 26 | 0 |
| | മണ്ണൂർ | " | 2 | 18 | 0 |
| | ചണ്ണപ്പേട്ട | " | 0 | 20 | 0 |
| | ആലഞ്ചേരി (കണ്ണങ്കോട്ട) | " | 2 | 11 | 0 |
| | കരവാളൂർ | " | 0 | 20 | 0 |
| | തിങ്കൾകരിക്കത്തു് | " | . | . | . |
| | മാക്കളം | " | . | . | . |
| | പെരുങ്ങല്ലൂർ | " | . | . | . |
| | അയ്യൂർ ബർസൗമ്മാ | " | 1 | 24 | 8 |
| | ഇളമാട്ട് | " | 1 | 16 | 8 |
| പത്തനാപുരം. | പത്തനാപുരം ശാലേം | പള്ളി | 5 | 15 | 12 |
| | " ലാസർ | " | 4 | 6 | 0 |
| | " സ്തേപ്പാനോസ് | " | 26 | 6 | 0 |
| | മാക്കളം | " | 4 | 3 | 8 |
| | കലഞ്ഞൂർ | " | 13 | 13 | 4 |
| | കൂടൽ മർത്തമറിയം | " | . | . | . |

| ഗ്രൂപ്പ്. | ഇടവക. | | രൂ. ച. കാ |
|---|---|---|---|
| | അതിരുങ്കൽ | ” | 3 13 8 |
| | പട്ടാഴി | ” | 2 21 0 |
| | കൈതക്കുഴി | ” | . . . |
| | താമരക്കുടി | ” | 4 9 0 |
| കടമ്പനാട്ട്. | കടമ്പനാട്ടു | പള്ളി | . . . |
| | ഇളവശ്ശൂർ | ” | . . . |
| | പോരുവഴി | ” | . . . |
| | ശൂരനാട്ടു പടിഞ്ഞാറെ | ” | . . . |
| | ” കിഴക്കെ | ” | . . . |
| | തഴവാ | ” | . . . |
| | തേവലക്കര | ” | . . . |
| | മുളപിലാക്കാട്ട് | ” | . . . |
| | കല്ലട കിഴക്കെ | ” | . . . |
| | ” പടിഞ്ഞാറെ | ” | . . . |
| | കൊട്ടുവിള | ” | . . . |
| അടൂർ. | അടൂർ മർത്തമറിയം | പള്ളി | . . . |
| | കണ്ണങ്കോട്ടു | ” | 23 15 8 |
| | കരുവാററാ | ” | 5 27 0 |
| | വെരിങ്ങനാട്ട് | ” | . . . |
| | ആനപ്പള്ളി | ” | 2 9 0 |
| | പറക്കോട്ട് | ” | . . . |
| | ചിററശ്ശാട്ടു | ” | . . . |
| | ഏനാത്തു | ” | 6 25 0 |
| | കുളക്കട | ” | . . . |
| | പുത്തൂർപഴയ | ” | . . . |
| | ” പുത്തൻ | ” | . . . |
| | തേവലപ്പുറം | ” | . . . |
| | തേമ്പാറ | ” | 1 14 8 |
| | കാരിക്കൽ | ” | . . . |
| കായങ്കുളം. | കായങ്കുളത്തു | പള്ളി | 14 20 0 |
| | കൊററമ്പള്ളി | ” | . . . |
| | കററാനംപഴയ | ” | 8 27 8 |
| | ” പുത്തൻ | ” | 8 0 |
| | വള്ളികുന്നം | ” | 28 0 |
| | ചുനക്കര | ” | . . . |
| മാവേലിക്കര. | മാവേലിക്കര | പള്ളി | 106 13 . |
| | തഴക്കര | ” | . . . |
| | അറുനൂററിമംഗലം | ” | . . . |
| | കുന്നത്തു | ” | . . . |
| | കല്ലിമേൽകല്ലിവള്ളയം | ” | . . . |

| ഗ്രൂപ്പ്. | ഇടവക | | രൂ. | ച. | കാ |
|---|---|---|---|---|---|
| | തോനയ്ക്കാട് | ” | . | . | . |
| | പത്തിച്ചിറ | ” | . | . | . |
| | കരിപ്പുഴ | ” | 8 | 7 | 8 |
| തുമ്പമൺ. | തുമ്പമൺ | പളളി | 35 | 15 | 10 |
| | വടക്കേക്കര | ” | 11 | 12 | 8 |
| | ഏറത്തു | ” | 8 | 17 | 8 |
| | ഇളനാട്ടു | ” | 2 | 0 | 0 |
| | നരിയാപുരം | ” | 18 | 22 | 0 |
| പന്തളം. | പന്തളം മാന്തിളിർ | പളളി | 5 | 0 | 0 |
| | കുടശ്ശനാട്ടു | ” | 20 | 2 | 0 |
| | അറത്തി | ” | . | . | . |
| | കുരമ്പാല | ” | 12 | 8 | 0 |
| | ഉളളന്നൂർ | ” | 4 | 0 | 0 |
| | പൊങ്ങലടി | ” | 2 | 25 | 8 |
| | ആറുവാ | ” | 2 | 20 | 0 |
| | നൂറനാട്ട | ” | 3 | 15 | 8 |
| ഓമല്ലൂർ. | ഓമല്ലൂർ | പളളി | 11 | 24 | 0 |
| | മാക്കാങ്കുന്ന് | ” | 36 | 4 | 8 |
| | കാരൂർ | ” | 7 | 19 | 4 |
| | പ്രക്കാനം പഴയ | ” | 2 | 0 | 0 |
| | ” പുത്തൻ | ” | . | . | . |
| | തോട്ടുപുറം | ” | . | . | . |
| | മുളളനിക്കാട്ട | ” | 7 | 0 | 0 |
| | പുത്തൻപീടിക വടക്കെക്കര | | 3 | 16 | 8 |
| | ” തെക്കെക്കര | ” | 3 | 20 | 8 |
| കൈപ്പട്ടൂർ. | കൈപ്പട്ടൂർ | പളളി | . | . | . |
| | അങ്ങാടിക്കൽ | ” | . | . | . |
| | കൊടുമൺ | ” | . | . | . |
| | ചന്ദനപ്പളളി പഴയ | ” | . | . | . |
| | ” പുത്തൻ | ” | . | . | . |
| | ചെന്നീർക്കര | ” | . | . | . |
| കോന്നി. | കോന്നി S. വിലിയ | പളളി | 14 | 11 | 10 |
| | കോന്നി N. ആമക്കുന്നു | ” | 6 | 13 | 2 |
| | കിഴവളളൂർ | ” | 10 | 0 | 4 |
| | പൊന്നമ്പി | ” | . | . | . |
| | കൊന്നപ്പാറ | ” | 7 | 1 | 8 |
| | മുളന്തറ | ” | 3 | 5 | 0 |
| | അട്ടച്ചാക്കൽ | ” | 29 | 1 | 4 |

| ഗ്രൂപ്പ്. | ഇടവക | | രൂ. | ച. | കാ. |
|---|---|---|---|---|---|
| വാഴമുട്ടം. | വാഴമുട്ടം പഴയ | പളളി | 5 | 23 | 8 |
| | " പുത്തൻ | " | 5 | 25 | 8 |
| | ളാക്കൂർ | " | 5 | 18 | 12 |
| | വകയാർ | " | 12 | 3 | 8 |
| | വട്ടക്കാവുങ്കൽ | " | 4 | 19 | 12 |
| | മലങ്കോട്ടയം | " | 2 | 0 | 0 |
| | മല്ലശ്ശേരി | " | 5 | 3 | 8 |
| കുമ്പഴ. | കുമ്പഴ കിഴക്കെ | പളളി | 9 | 5 | 0 |
| | " പടിഞ്ഞാറെ | " | 11 | 16 | 0 |
| | മണ്ണാരക്കുളഞ്ഞി | " | 2 | 26 | 8 |
| | കടമ്മനിട്ട | " | 3 | 4 | 8 |
| | കുരികിലശ്ശം | " | . | . | . |
| | മൈലപ്രാ | " | 11 | 16 | 8 |
| | പാലമിററം | " | . | . | . |
| വടശ്ശേരിക്കര. | വടശ്ശേരിക്കര ബഥനി | പളളി | 5 | 20 | 8 |
| | പെരുനാട്ടുബഥനി | " | 12 | 0 | 12 |
| | തലച്ചിറ | " | . | . | . |
| റാന്നി. | തോട്ടമൺ | പളളി | 3 | 16 | 8 |
| | ചെമ്പന്മുഖം | " | 4 | 21 | 0 |
| | കുററീയാനിക്കൽ | " | 4 | 9 | 8 |
| | കീക്കൊഴൂർ | " | 2 | 23 | 0 |
| | വെളളക്കല്ലുക്കൽ | " | . | . | . |
| | കനകപ്പലം | " | 9 | 11 | 10 |
| അയിരൂർ. | അയിരൂർ പഴയ | പളളി | 2 | 25 | 0 |
| | " പുത്തൻ | " | 0 | 8 | 0 |
| | " ശാലേം | " | . | . | . |
| | " തടിയൂർ | " | 0 | 13 | 0 |
| | മതാപ്പാറ | " | 17 | 3 | 12 |
| | കുറിയന്നൂർ | " | . | . | . |
| | മാരാമൺ | " | 13 | 17 | 0 |
| കോഴഞ്ചേരി. | കോഴഞ്ചേരി ചുനക്കര | പളളി | 8 | 18 | 4 |
| | മെഴുവേലി | " | 8 | 16 | 0 |
| | വഞ്ചിത്ര | " | 13 | 24 | 8 |
| | കാട്ടൂർ | " | 9 | 27 | 8 |
| | വയലത്തല | " | 12 | 21 | 0 |
| | " ബത്ശീൻ | " | . | . | . |
| | നാരങ്ങാനം | " | 8 | 25 | 0 |

| ഗ്രൂപ്പ്. | ഇടവക. | | രൂ. | ച. | കാ |
|---|---|---|---|---|---|
| ചെങ്ങന്നൂർ. | ചെങ്ങന്നൂർ പഴയ | പള്ളി | 36 | 5 | 4 |
| | " പുത്തൻ | " | . | . | . |
| | " കാളികുന്നു് | " | . | . | . |
| | ബുധനൂർ | " | 8 | 20 | 0 |
| | ഇടവങ്കാട്ടു് | " | . | . | . |
| | പേരിശ്ശേരി | " | 21 | 25 | 2 |
| | ഓതറ | " | 2 | 4 | 8 |
| | കോട്ടകുളഞ്ഞി | " | 1 | 9 | 8 |
| | വെണ്മണിപഴയ | " | 4 | 25 | 0 |
| | " പുത്തൻ | " | . | . | . |
| | പെരിഞ്ഞിലിപ്പുറം | " | 7 | 14 | 8 |
| പുത്തങ്കാവ്. | പുത്തങ്കാവ് | പള്ളി | . | . | . |
| | ആറാട്ടുപുഴ | " | 8 | 17 | 0 |
| | പെരളശ്ശേരി | " | . | . | . |
| | കുററിയിൽ | " | . | . | . |
| | ഇടനാട്ടു് | " | . | . | . |
| | ക്രൂർത്തമല | " | 14 | 19 | 12 |
| | മംഗലം | " | 4 | 23 | 4 |
| | കോയിപ്രം | " | 6 | 8 | 8 |
| നിരണം. | നിരണം | പള്ളി | . | . | . |
| | വളഞ്ഞവട്ടം പടിഞ്ഞാറെ | " | 2 | 7 | 0 |
| | " കിഴക്കേ | " | . | . | . |
| | കല്ലുങ്കൽകിഴക്കേ | " | . | . | . |
| | " പടിഞ്ഞാറേ | " | . | . | . |
| | പുള്ളിക്കീഴ് | " | 15 | 9 | 8 |
| ചെന്നിത്തല. | ചെന്നിത്തല | പള്ളി | 12 | 27 | 12 |
| | കുട്ടമ്പേരൂർ | " | 7 | 9 | 0 |
| | മേല്പാടം | " | 16 | 21 | 12 |
| | പരുമല | " | 2 | 10 | 0 |
| വീയപുരം. | വീയപുരം എരതോട്ടു | പള്ളി | 4 | 26 | 0 |
| | കടപ്രബേത്ലഹേം | " | 15 | 0 | 0 |
| | പാണ്ടങ്കരി | " | 7 | 23 | 4 |
| | മാന്നാർ | " | 9 | 2 | 0 |
| തലവടി. | തലവടികിഴക്കേര | പള്ളി | 10 | 1 | 12 |
| | " പടിഞ്ഞാറേക്കര | " | . | . | . |
| | ആനപ്രമ്പാൽ പഴയ | " | 2 | 7 | 0 |
| | " പുത്തൻ | " | 7 | 10 | 8 |
| | നെടുമ്പ്രം വേങ്ങൽ | " | . | . | . |
| | ആലപ്പുഴ | " | . | . | . |

| ഗ്രൂപ്പ്. | ഇടവക. | | രൂ. ച. കാ. | | |
|---|---|---|---|---|---|
| കാർത്തികപ്പള്ളി. | കാർത്തികപ്പള്ളി | പള്ളി | 35 | 0 | 8 |
| | ചേപ്പാട് | ,, | 35 | 8 | 0 |
| | ഹരിപ്പാട്ട് | ,, | 4 | 14 | 0 |
| | മുട്ടത്ത് | ,, | . | . | . |
| | പള്ളിപ്പാട്ട് | ,, | 9 | 15 | 8 |
| കരുവാററാ. | കരുവാററാ | പള്ളി | 26 | 11 | 4 |
| | കാരിച്ചാൽ | ,, | 13 | 23 | 8 |
| | ആനാരി | ,, | 1 | 0 | 0 |
| തിരുവല്ലാ. | തിരുവല്ലാംപാലിയേക്കര | പള്ളി | . | . | . |
| | ,, തെക്കേപുത്തൻ | ,, | . | . | . |
| | ,, ബഥനി | ,, | 37 | 9 | 0 |
| | ഉമയാററുകര | ,, | 27 | 22 | 0 |
| | തിരുമൂലപുരം | ,, | 20 | 5 | 8 |
| | മേപ്രാൽ | ,, | . | . | . |
| | ,, ഇലഞ്ഞിമൂട്ടിൽ | ,, | . | . | . |
| | കാരയ്ക്കൽ | ,, | 5 | 0 | 0 |
| | വേങ്ങൽ ബഥനി | ,, | 10 | 1 | 0 |
| കവിയൂർ. | കവിയൂർ സ്ളീബാ | പള്ളി | 76 | 22 | 8 |
| | കല്ലൂപ്പാറ പഴയ | ,, | 27 | 13 | 4 |
| | ,, പുത്തൻ | ,, | . | . | . |
| | വെണ്ണിക്കുളം | ,, | 60 | 2 | 12 |
| | ,, ബഥനി | ,, | . | . | . |
| | തെള്ളിയൂർ | ,, | . | . | . |
| | പുറമററം | ,, | 5 | 21 | 4 |
| | ഇരവിപേരൂർ | ,, | 3 | 14 | 12 |
| മല്ലപ്പള്ളി. | മല്ലപ്പള്ളി പഴയ | പള്ളി | . | . | . |
| | ,, ബഥനി | ,, | . | . | . |
| | പാതിക്കാട്ട് | ,, | 18 | 4 | 10 |
| | പുന്നവേലി | ,, | . | . | . |
| | മുരണി | ,, | . | . | . |
| | പനയമ്പാല വടക്കേ | ,, | . | . | . |
| | ,, തെക്കേ | ,, | . | . | . |
| ചെങ്ങരൂർ. | ചെങ്ങരൂർ | പള്ളി | 10 | 18 | 8 |
| | ചട്ടവാ | ,, | 4 | 18 | 8 |
| | മുണ്ടുകുഴി | ,, | 2 | 23 | 0 |
| | അഞ്ചിലിത്താനം | ,, | 1 | 7 | 8 |

| ഗ്രൂപ്പ് | ഇടവക | | രൂ. | ച. | കാ. |
|---|---|---|---|---|---|
| കോട്ടയം. | കോട്ടയം ചെറിയപള്ളി | | 185 | 26 | 12 |
| | മാങ്ങാനം എബനസർ | പള്ളി | 9 | 2 | 8 |
| | ചങ്ങനാശേരി | ” | . | . | . |
| | ചേന്നങ്കരി | ” | . | . | . |
| കുമരകം. | കുമരകം പള്ളി | | 9 | 0 | 15 |
| | കല്ലുങ്കത്ര | ” | 9 | 25 | 8 |
| | ഒളശ | ” | 6 | 0 | 0 |
| | ചെങ്ങളം | ” | . | . | . |
| പള്ളം. | പള്ളം സുറിയാനി | പള്ളി | 6 | 13 | 12 |
| | ” സെഹിയോൻ | ” | 19 | 8 | 0 |
| | കുറിച്ചി | ” | 20 | 12 | 4 |
| | കുഴിമററം | ” | 22 | 13 | 2 |
| | പാത്താമുട്ടം സ്ളീബാ | ” | 10 | 0 | 0 |
| | കൊല്ലാട്ട് | ” | 15 | 13 | 2 |
| വാകത്താനം. | വാകത്താനം വലിയ | പള്ളി | 33 | 22 | 0 |
| | ഊർശലേം | ” | 11 | 18 | 4 |
| | നാല്പന്നാക്കൽ | ” | 15 | 3 | 12 |
| | വെട്ടിക്കുന്നേൽ | ” | 6 | 27 | 0 |
| | പൊങ്ങന്താനം | ” | 7 | 21 | 0 |
| പുതുപ്പള്ളി. | പുതുപ്പള്ളി വലിയ | പള്ളി | 45 | 21 | 12 |
| | തൃക്കോതമംഗലം | ” | . | . | . |
| | നിലയ്ക്കൽ | ” | 25 | 22 | 4 |
| | വെള്ളൂക്കുട്ട | ” | 10 | 1 | 4 |
| മീനടം. | മീനടം വലിയ | പള്ളി | 13 | 26 | 0 |
| | ” വടക്കേക്കര | ” | 5 | 14 | 4 |
| | അഞ്ചേരി | ” | . | . | . |
| | തോട്ടയ്ക്കാട്ട് | ” | 12 | 10 | 12 |
| | പരിയാരം | ” | 3 | 10 | 8 |
| പാമ്പാടി. | പാമ്പാടി വലിയ | പള്ളി | 14 | 22 | 0 |
| | ” തെക്കുംഭാഗം | ” | . | . | . |
| | കോത്തല | ” | . | . | . |
| | പാമ്പാടി ചെറിയ | ” | 6 | 13 | 8 |
| | ക്രൂരോപ്പട | ” | 6 | 16 | 0 |
| | അമയന്നൂർ | ” | . | . | . |
| | വടക്കൻമണ്ണൂർ | ” | 15 | 23 | 12 |

| ഗ്രൂപ്പ് | ഇടവക | | രൂ. ച. കാ |
|---|---|---|---|
| വാഴൂർ. | വാഴൂർ [illegible] | | 8 0 8 |
| | കാനം [illegible] | | 5 2 0 |
| | ” മർ[illegible] | | 6 12 4 |
| | [illegible] | | 22 3 6 |
| | മുണ്ടത്ത[illegible] | | 3 19 0 |
| | നെടുമാവു | | 23 2 12 |
| | കന്നുകുഴി | | 3 0 0 |
| | മുണ്ടക്കയം | | 1 14 8 |
| | പീരു[illegible] | | . . . |
| കൊച്ചിമുതലായ ഗ്രൂപ്പുകൾ. | മാന്തു[illegible] | | 3 6 0 |
| | തൃശ്ശിവപേരൂർ | | 13 23 2 |
| | പള്ളിക്കര | ” | 7 0 0 |
| | കണ്ടനാട് | ” | 5 3 4 |
| | മുളന്തുരുത്തി | ” | 3 21 4 |

1112-ലെ വാർഷികപ്പിരിവിൻെറ

## വരവു ചെലവു വിവരം.

---

| | രൂ. | ച. | കാ. | രൂ. | ച. | കാ. |
|---|---|---|---|---|---|---|
| കൊല്ലം മെത്രാസന ഇടവക | 463 | 24 | 2 | | | |
| തുമ്പമൺ ” | 601 | 11 | 8 | | | |
| നിരണം ” | 550 | 13 | 6 | | | |
| കോട്ടയം ” | 601 | 7 | 6 | | | |
| വടക്കൻ ഇടവകകൾ | 37 | 25 | 2 | | | |
| പലിശ—ബാങ്കിൽനിന്നു് | 7 | 3 | 0 | | | |
| സ്റ്റേഷനറി | | | | 4 | 0 | 10 |
| അഞ്ചൽ | | | | 54 | 20 | 2 |
| അച്ചടി | | | | 98 | 18 | 10 |
| യാത്ര | | | | 58 | 16 | 12 |
| ലീഡറന്മാർ | | | | 161 | 18 | 12 |
| പലിശ—പ്രാരംഭ ചെലവുകൾക്കു് കടം എടുത്തപണത്തിൻെറ | | | | 1 | 7 | 0 |
| തിരിവു നാണയങ്ങൾ | | | | 38 | 16 | 8 |
| നീക്കി ഇരുപ്പ് | | | | 1844 | 14 | 10 |
| ആകെ. | 2261 | 27 | 8 | 2261 | 27 | 8 |

കോട്ടയം
1-12-1112.

കൺവീനർ—ഉപ്പൂട്ടിൽ യാക്കോബ് കത്തനാർ (ഒപ്പ്.)
സെക്രട്ടറി—എം. സി. കുറിയാക്കോസു റമ്പാൻ (ഒപ്പ്.)

Audited and found correct—Vide report

Kottayam,
3—4—1113.

T. Joseph, (Sd)

1112-ലെ സുറിയാനിസഭാ വാർഷികപ്പിരിവിൻെറ

# ആഡിററ് റിപ്പോർട്ട്.

---

ഇതു രണ്ടാമത്തെ വാർഷികപ്പിരിവാണ്. ഒന്നാമത്തെ വാർഷികപ്പിരിവ് 1111-ൽ നടത്തി. അതിൻെറ വരവുചെലവുകൾ വിവരമായി കാണിക്കുന്ന ഒരു റിപ്പോർട്ട് 177 പുറമുള്ള ഒരു പുസ്തകരൂപത്തിൽ അച്ചടിച്ച് ഇറക്കീട്ടുണ്ട്. അതിൻപ്രകാരം 1179 രൂപാ 16 ചക്രം 9 കാശ് പിരിഞ്ഞതായും പ്രാരംഭ ചെലവുകൾ കഴിച്ച് 672 രൂപാ 13 ചക്രം 3 കാശ് ബാക്കി കിട്ടിയതായും കാണുന്നു. ആദ്യത്തെ പിരിവായതുകൊണ്ടായിരിക്കാം പ്രാരംഭചെലവുകൾക്കു വരവിൻെറ 50 ശതമാനത്തോളം ചെലവായതു്. 1112-ൽ 2261 രൂപാ 27 ചക്രം 8 കാശു വരവും 417 രൂപ 12 ചക്രം 14 കാശു പ്രാരംഭചെലവും ഉള്ളതായി കാണുന്നു. ഈയാണ്ടിൽ പ്രാരംഭചെലവു പതിനെട്ടര ശതമാനമെ ഉള്ളു എങ്കിലും സമുദായത്തിലെ എല്ലാ അംഗങ്ങളും പ്രതിഫലംകൂടാതെ ജോലിചെയ്യുന്ന ഒരു വാർഷികപ്പിരിവിൽ ഈ ശതമാനം വളരെ കൂടുതലാണെന്നാണ് എൻെറ അഭിപ്രായം. കമ്മീഷൻകൊടുത്തു് ഓഹരിപിരിക്കുന്ന കമ്പനികൾപോലും 5 ശതമാനത്തിലധികം പ്രാരംഭചെലവുകൾക്ക് അനുവദിക്കുമെന്നു തോന്നുന്നില്ല ഈ പതിനെട്ടര ശതമാനത്തിൽ ഈ പുസ്തകത്തിൻെറ അച്ചടിക്കൂലി മുതലായവ കൂട്ടിയിട്ടില്ല.

വരവിനെപ്പററി പറയുകയാണെങ്കിൽ സെക്രട്ടറിയുടെ കൈവശം വന്നിട്ടുള്ള പണം ശരിയായി കണക്കെഴുതി മുതൽ വച്ചിട്ടുണ്ടെന്നു ധൈര്യസമേതം പ്രസ്താവിക്കാം. എന്നാൽ ഓരോ ഇടവകയിൽ പിരിഞ്ഞ പണത്തിൻെറ മുഴുവൻ കണക്കുകൾ സെക്രട്ടറിയുടെ കൈവശം വന്നിട്ടുണ്ടെന്നൊ പിരിഞ്ഞ പണത്തിൽനിന്നും അവരവർ ഇഷ്ടംപോലെ ചെലവെഴുതീട്ടുള്ള പണത്തിൻെറ ബാക്കിയും അതിനുള്ള കണക്കുകളുമെങ്കിലും സെക്രട്ടറിയെ ഏല്പിച്ചിട്ടുണ്ടെന്നൊ പറയാൻ നിവൃത്തിയില്ല. ഉദാഹരണമായി ചില പള്ളികളിൽനിന്നും റിപ്പോർട്ടൊ കണക്കോ വന്നതായി കണ്ടില്ല. ഇതു രണ്ടുവിധത്തിൽ സംഭവിക്കാം. അവിടെ പിരിവേ നടത്തിയില്ലെന്നു വരാം. പിരിവു നടത്തി എങ്കിലും പിരിഞ്ഞ പണവും കണക്കുകളും അയച്ചുകൊടുത്തില്ല എന്നും വരാം. ഇങ്ങനെ പല സ്ഥലങ്ങളുണ്ടു്.

പിരിഞ്ഞ പണവും കണക്കും അയച്ചുകൊടുത്തിട്ടുള്ള ചില ഗ്രൂപ്പുകളിൽ പിരിവും കണക്കും ശരിയാണെന്നു പറയാൻ നിവൃത്തിയില്ല. ഉദാഹരണമായി മുളന്തുരുത്തി പള്ളിക്കയച്ചിരുന്ന 986, 987 ഷീററുകളിൽ രസീതുനമ്പരും ദാതാവിൻെറ പേരും തന്ന തുകയുമുണ്ടെങ്കിലും അതിനെതിരായി "തന്നില്ല" എന്നൊരു റിമാർക്കെഴുതി കാണുന്നു. പണം കിട്ടാതെ രസീതെഴുതിയതു് എങ്ങനെയെന്നു മനസ്സിലാകുന്നില്ല. അതുപോലെ പുത്തൻകാവു ഗ്രൂപ്പിൽ ഷീററുനമ്പർ 471-ൽ നാലു പേരു കൊടുത്ത തുകയുണ്ടു്. രസീതുനമ്പരില്ല. ചെങ്ങന്നൂർ 442-ാം ഷീററിൽ പേരുണ്ടു്. രസീതുനമ്പരും തുകയുമില്ല. വാർഷികപ്പിരിവു നടത്തുന്നതു താഴെപ്പറയുന്ന വ്യവസ്ഥകളനുസരിച്ചായിരുന്നാൽ ഈ കുഴപ്പങ്ങൾ ഏറെക്കുറെ പരിഹരിക്കാം.

1. പണം കയ്യിൽ കിട്ടി നാണയം നോക്കി ബോദ്ധ്യപ്പെട്ടതിനുശേഷമേ ഷീററിലും രസീതിലും പേരെഴുതാവു.

2. വാർഷികപ്പിരിവ് ആണ്ടിൽ ഒരേ ഒരു ദിവസം നടത്തേണ്ടതാണ്. അന്നു വൈകുന്നതിനകം കിട്ടുന്ന തുക വരവുവച്ചു കണക്കെഴുതിത്തീർത്തു കണക്കും പണവും ആൾവശമൊ, അഞ്ചലിലൊ നിശ്ചിതസ്ഥാനത്തു് എത്തിക്കണം. താമ

സിച്ചാൽ രണ്ടോ നാലോ ചക്രം കൂടെ കിട്ടുമായിരിക്കും. സമുദായസ്നേഹമുള്ളവക്ക് ആ പണം തലേദിവസമേ തരുവാൻ കഴിയും. നിവൃത്തിയില്ലാത്തവർ പിന്നത്തെ ആണ്ടിൽ കൂട്ടിത്തരുമെന്നു വിശ്വസിക്കാം. ഓരോരുത്തരുടേയും സൌകര്യമനുസരിച്ചു കണക്കുകൾ താമസിപ്പിക്കുമെന്നു മനസ്സിലായാൽ നമ്മുടെ പഴയ സുറിയാനി സ്വഭാവം ഒരിക്കലും മാറുന്നതല്ല.

ഇനിയും നീക്കിയിരിപ്പിനെപ്പററിയും രണ്ടുവാക്കു പറഞ്ഞ് ഈ റിപ്പോർട്ട് അവസാനിപ്പിക്കാം. 1111-ലെ നീക്കിയിരിപ്പിൻെറ ചെലവ് 112 മേടം 31-ാം തീയതിയിലെ കമ്മിററിയിൽ ട്രസ്റ്റികൾക്കുവേണ്ടി ഫാദർ സി. ജെ. സ്കറിയാ വായിച്ചു. അതിൻപ്രകാരം ചെലവുകഴിഞ്ഞ് 87-7-8 ബാക്കിയുള്ളതായി കാണുന്നു. ഒരു ഇരുപത്തിയഞ്ചുരൂപാ മാർ സേവേറിയോസു മെത്രാപ്പോലീത്താ തിരിച്ചു തന്നുകൊള്ളാമെന്നു പറഞ്ഞതനുസരിച്ച് ഒരു പള്ളിക്കു കടം കൊടുത്തിട്ടുള്ളതും. മുൻ ബാക്കി 87-7-8 കൂടെ കൂട്ടി. 112-7-8 112-ലെ നീക്കിയിരിപ്പിനോടു ചേർക്കേണ്ടതാണ്. +

112-ലെ പ്രാരംഭ ചെലവുകൾ കഴിഞ്ഞ് 1844-14-10 ബാക്കി കിട്ടിയെങ്കിലും പിരിവു കണക്കുകൾ മുഴുവനാകുന്നതിനു മുമ്പുതന്നെ അതിലെ ഒരു പ്രധാന ഭാഗം ചെലവായിക്കഴിഞ്ഞു. ബാവാ തിരുമനസ്സിലേക്കു 500 രൂപാ എഡിൻബറോയിക്കയച്ചതിനു പ്രവർത്തകക്കമ്മിററിയുടെ താൽക്കാലിക അനുവാദമുണ്ടെങ്കിലും ശീമയാത്രാഫണ്ടു പിരിഞ്ഞുവന്നിട്ടുള്ള തുകയിൽനിന്നും അതു തിരിച്ചുകൊടുക്കേണ്ടതാണ്. = വാർഷികപ്പിരിവിൽനിന്നും പ്രാരംഭചെലവുകൾ കഴിച്ചു ഒരു കാശു ചെലവുചെയ്യണമെങ്കിൽ ഭരണഘടന 81 ാംവകുപ്പനുസരിച്ചു മാനേജിംഗ്കമ്മട്ടിയുടെയും സിന്നഡിൻെറയും അനുവാദം വേണം. അതുപോലെ തന്നെ മാസികകൾക്കു കൊടുത്തിട്ടുള്ള 200 രൂപായിൽ ഡിപ്പോസിററുവെച്ചിട്ടുള്ള 100 രൂപാ കഴിച്ചു, ബാക്കിയുള്ള തുക വരിസംഖ്യ പിരിയുമ്പോൾ തിരികെ കൊടുക്കേണ്ടതാണ്.

പ്രാരംഭച്ചെലവു കഴിഞ്ഞ് ബാക്കിയുള്ള തുക ട്രസ്റ്റികളുടെ പേരിൽ നിക്ഷേപിക്കേണ്ടതാണ്. * ആ തുകയുടെ കണക്കുകൾ ട്രസ്റ്റികൾ കമ്മററിയോഗത്തിൽ ഹാജരാക്കേണ്ടതും അതു പ്രത്യേകം പരിശോധിക്കേണ്ടതുമാണ്.

T. Joseph
Honry. Auditor.

3—4—1113

---

+ ട്രസ്റ്റികളുടെ വശമുള്ള ഈ സംഖ്യയുടെ കണക്ക് അവർ കമ്മററിയിൽ ഹാജരാക്കാതിരിക്കയില്ല.

= 125 രൂപാ തിരിച്ചുകിട്ടിയിട്ടുണ്ട്.

* ആഡിററു കഴിഞ്ഞപ്പോൾ ഉണ്ടായിരുന്ന നീക്കിയിരിപ്പു തുക ട്രസ്റ്റികളെ ഏല്പിച്ചിട്ടുണ്ട്—കൺവീനർ.

# അനുബന്ധങ്ങൾ.

---

## 1. കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് അയച്ച കല്പന.

നമ്പർ 131.

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനുമായ ത്രിയേക
ദൈവത്തിൻെറ തിരുനാമത്തിൽ (തനിക്കുസ്തുതി). വിശുദ്ധ മാർ
തോമ്മാശ്ലീഹായുടെ പൗരസ്ത്യ സിംഹാസനത്തിന്മേൽ
ആരൂഢനായി ബലഹീനനായ രണ്ടാമത്തെ ഗീവ
റുഗീസ് എന്ന് അഭിധാനമുള്ള ബസ്സേ
ലിയോസ് കാതോലിക്കാ.

**(മുദ്ര)**

നമ്മുടെ മലങ്കരയുള്ള എല്ലാ പള്ളികളിലെയും വികാരിമാരും ദേശത്തു പട്ടക്കാരും പള്ളിക്കൈക്കാരും ശേഷം ജനങ്ങളുംകൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

നമ്മുടെ അനുഗ്രഹിക്കപ്പെട്ട വാത്സല്യമക്കളെ, നമ്മുടെ സമുദായത്തിൻെറ ഈ വിഷമഘട്ടത്തിൽ കാരുണ്യവാനായ ദൈവം അതിനെ ഇത്രത്തോളം കാത്തു നടത്തുന്നതിനാൽ, തൻെറ തിരുനാമത്തെ ആദ്യമായി നാം സ്തോത്രം ചെയ്യുന്നു. നാം കാതോലിക്കാസിംഹാസനത്തിൽ പ്രവേശിച്ചിട്ട് അടുത്ത കുംഭം 4-ാംനു—നമ്മുടെ കർത്താവിൻെറ ദൈവാലയപ്രവേശന തിരുനാൾ ദിവസം—ഏട്ടുവർഷം തികയുന്നതാണ്. അന്നത്തെ വിശുദ്ധ കുർബാനയിൽ എല്ലാ പട്ടക്കാരും, നമസ്കാരങ്ങളിൽ എല്ലാ വിശ്വാസികളും നമ്മുടെ സമുദായത്തിനും നമുക്കുംവേണ്ടി പ്രത്യേകം അപേക്ഷിക്കണമെന്നു നാം ഓർപ്പിച്ചുകൊള്ളുന്നു.

നമ്മുടെ സമുദായത്തിൻെറ വിവിധ ആവശ്യങ്ങൾക്കായി "മലങ്കര സുറിയാനി സഭാ വാർഷികപ്പിരിവ്" എന്ന പേരിൽ സഭാംഗങ്ങളായ ആബാലവൃദ്ധം എല്ലാവരിൽനിന്നും ആളൊന്നിനു രണ്ടുചക്രത്തിൽ കുറയാതെയുള്ള നിരക്കനുസരിച്ചു വർഷംതോറും ഒരു ധനശേഖരം നടത്തണമെന്നു 1111-ാമാണ്ടു കുംഭമാസം 9-ംനു-നമ്മുടെ അദ്ധ്യക്ഷതയിലും നമ്മുടെ ബഹുമാനപ്പെട്ട മെത്രാപ്പോലീത്തന്മാരുടെ സാന്നിദ്ധ്യത്തിലും നടന്ന മാനേജിങ്ങുകമ്മട്ടി ഒരു നിശ്ചയം ചെയ്തതനുസരിച്ചുള്ള ഒന്നാമത്തെ പിരിവു കഴിഞ്ഞ മേടമാസത്തിൽ നടത്തുക ഉണ്ടായല്ലോ. അതിൽ സഹകരിച്ച ഓരോ വ്യക്തിയുടെയും പേരടങ്ങുന്ന സംഭാവനാലിസ്റ്റ് ഭാരവാഹികൾ അച്ചടിച്ചു പള്ളികൾക്ക് അയച്ചുകൊടുത്തിട്ടുണ്ട്. പല ഇടവകകളും വ്യക്തികളും അതിൽ സഹകരിക്കയുണ്ടായില്ല എന്നു കാണുന്നതു് അത്യന്തം ലജ്ജാവഹമായി നാം കരുതുകയും വളരെ ദുഃഖിക്കുകയും ചെയ്യുന്നു. സഹകരിച്ചവരിൽ തന്നെയും ഭൂരിപക്ഷം ആളുകളുടെ സംഭാവനത്തുക തൃപ്തികരമായി തോന്നുന്നില്ല. മേലാൽ അങ്ങനെ വരരുതെന്നു നാം പ്രത്യേകം ആഗ്രഹിക്കുന്നു. സമുദായത്തിൻെറ ആവശ്യങ്ങൾ വർദ്ധിച്ചുകൊണ്ടാണ് ഇരിക്കുന്നതു്. നിത്യച്ചെലവുകൾക്കു പുറമെ, വൈദികസിമ്മനാരി നിലനിർത്തിക്കൊണ്ടു പോകേണ്ട ആവശ്യം ഒരു വശത്തു്: ഇപ്പോൾത്തന്നെ ഉള്ള വ്യവഹാരങ്ങളും ഇനി ഉണ്ടാകുന്നവയും നടത്തിക്കൊണ്ടു പോകേണ്ട ഭാരം വേറൊരു വശത്തു്: ബ്രഹ്മവാർ, തൃശ്ശിനാപ്പള്ളി, കോയമ്പത്തൂർ, സിലോൺ എന്നീ സ്ഥലങ്ങളിലെ നമ്മുടെ സഭയുടെ വർദ്ധനവി

നായി പ്രവർത്തിക്കേണ്ട കടമ വേറെ—ഇങ്ങനെ ആവശ്യങ്ങൾ പലതുണ്ട്. ഇവ ഒന്നും ഒഴിച്ചുവച്ചുകൂടാവുന്നതല്ല എന്നു നാം പ്രത്യേകിച്ചു പ്രസ്താവിക്കേണ്ടതില്ലല്ലോ. ആകയാൽ നമ്മുടെ എല്ലാ ഇടവകകളിലും ഉള്ള എല്ലാ അനുഗ്രഹിക്കപ്പെട്ട മക്കളും ഇതിൽ സന്തോഷപൂർവം, ശക്ത്യാനുസരണം തന്നെ, സഹകരിക്കണം. നമ്മുടെ പട്ടക്കാർ അവരെ ഹൃദയപൂർവ്വം ഉത്സാഹിപ്പിക്കണം. താമസമെന്യേ—അതായത് അടുത്ത കുംഭമാസാവസാനത്തിനകം—ഓരോ ഇടവകയിലും കമ്മട്ടിയോ പൊതുയോഗമോ കൂടി, ഇടവകയെ ആവശ്യമുള്ളടത്തോളം വാർഡുകളായി തിരിച്ച്, ഓരോ വാർഡിലേക്കും ഈരണ്ടുപേരെ പിരിവുകാരായി നിയമിക്കണം. മുപ്പതു വീടിനു രണ്ടു പിരിവുകാർ വീതം ഉണ്ടായിരിക്കുന്നതു സൗകര്യപ്രദമായിരിക്കും. നമ്മുടെ സമുദായത്തിലെയും പിരിവുകൾക്കു കണക്കും, പ്രസിദ്ധീകരണവും ഉണ്ട് എന്നു കാതോലിക്കേറ്റുനിധി സംഭരണവും കഴിഞ്ഞ വാർഷികപ്പിരിവും മൂലം ഏവർക്കും ബോധ്യമായിരിക്കുമെന്നു നാം വിശ്വസിക്കുന്നു. മലങ്കര അസോസ്യേഷൻ നിയമിച്ചിട്ടുള്ള മാനേജിങ്ങുകമ്മട്ടിയുടെയും നമ്മുടെ സുന്നഹദോസിന്റെയും അറിവും അനുമതിയും കൂടാതെ അവയിൽനിന്ന് ഒരു ചെലവും നടന്നിട്ടില്ല; നടക്കുന്നതുമല്ല.

ഈ ആണ്ടത്തെ വാർഷികപ്പിരിവ് അടുത്ത മേടമാസം 3-ാംനു- വ്യാഴാഴ്ച നടത്തണമെന്നാണു നിശ്ചയിച്ചിട്ടുള്ളത്. ആ ദിവസംതന്നെ എല്ലാ ഇടവകകളിലും പിരിവു നടക്കണം. നമ്മുടെ സമുദായത്തിന്റെ മേന്മയെയും അഭിവൃദ്ധിയെയും കരുതി എല്ലാ അംഗങ്ങളും ഇതിലേക്കു ധനസഹായം ചെയ്യണമെന്നും സമുദായ ആപ്പീസിൽനിന്നു പുറപ്പെടുന്ന അപേക്ഷകളും നിർദ്ദേശങ്ങളും അനുസരിച്ച് എല്ലാ ഒത്താശകളും ചെയ്തുകൊടുക്കണമെന്നും താല്പര്യപ്പെട്ടുകൊള്ളുന്നു. മെത്രാസന കൗൺസിലുകളുടെയോ, പൊതുയോഗങ്ങളുടെയോ ശുപാർശപ്രകാരം ഓരോ ഗ്രൂപ്പിലേക്കും ലീഡറന്മാരെ നാം പിന്നാലെ നിയമിക്കുന്നതായിരിക്കും.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടുംകൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

എന്ന് ക്രിസ്ത്വാബ്ദം 1937-ന് കൊല്ലവർഷം 1112 മകരമാസം 22-ാംനു- കോട്ടയം സുറിയാനി സിമ്മനാരിയിൽനിന്നും.

(ഒപ്പ്)

## [illegible]. ലീഡറന്മാരെ നിയമിച്ച കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് അയച്ച കല്പന.

നമ്പർ 158.

നമുക്ക് എത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന...... ....... ............................ കത്തനാർക്കും...................... .............................................. ... ......., വാഴ്വ്.

പ്രിയരെ, നമ്മുടെ സമുദായത്തിന്റെ പുരോഗമനത്തിന് അത്യന്താപേക്ഷിതമായ വിവിധകാര്യങ്ങൾ നടത്തിക്കൊണ്ടു പോകുന്നതിനു "മലങ്കരസുറിയാനിസഭാ വാർഷികപ്പിരിവ്" എന്ന പേരിൽ സഭാംഗങ്ങളായ ആബാലവൃദ്ധം എല്ലാവരിൽനിന്നും ആളൊന്നിനു രണ്ടുചക്രത്തിൽ കുറയാതെയുള്ള നിരക്കനുസരിച്ചു വർഷംതോറും ഒരു ധനശേഖരം നടത്തണമെന്നു 1111 കുംഭം 9-ാംനു- നമ്മുടെ അദ്ധ്യക്ഷതയിൽ നടന്ന മാനേജിങ്ങുകമ്മട്ടി ഒരു നിശ്ചയം ചെയ്തതനുസരിച്ചുള്ള ഒന്നാമത്തെ പിരിവു കഴിഞ്ഞ മേടമാസത്തിൽ നടത്തുക ഉണ്ടായല്ലൊ. ആ പിരിവു പല കാരണങ്ങളാലും അത്ര തൃപ്തികരമായിരുന്നില്ല. ഈ ആണ്ടത്തെ വാർഷികപ്പിരിവ് അടുത്ത മേടമാസം 3-ാംനു- വ്യാഴാഴ്ച നടത്തുന്നതിനു നിശ്ചയിച്ചി

രിക്കുന്നു. അതു് എത്രയും വിജയകരമായി നടത്തേണ്ടതു് അത്യാവശ്യമത്രെ. അതു സംബന്ധിച്ച കഴിഞ്ഞ മകരം 22-ാംനു- നാം പള്ളികൾക്കു് ഒരു കല്പന അയച്ചിട്ടുണ്ടു്. പിരിവു വിജയകരമാക്കുന്നതിനു സർവ്വപ്രധാനമായി ഉത്സാഹിക്കേണ്ടതു് അതതിടവകകളിൽ ചുമതലയുള്ള പട്ടക്കാർ ആകുന്നു. എന്നാൽ ഏതാനും പള്ളികളെ ഒരു ഗ്രൂപ്പാക്കി, ഓരോ ഗ്രൂപ്പിൽ ആവശ്യമായ അന്വേഷണം നടത്തുന്നതിനു് ഈരണ്ടു ലീഡറന്മാർ ഉണ്ടായിരിക്കുന്നതു് അവർക്കു സഹായകരമായിരിക്കുമെന്നു കരുതി നിങ്ങൾ ഇരുവരെയും താഴെക്കാണുന്ന ഗ്രൂപ്പിന്റെ ലീഡറന്മാരായി നിയമിച്ചിരിക്കുന്നു. നിങ്ങൾ ഈ നിയമനം മടിക്കൂടാതെ സ്വീകരിച്ചു നമ്മുടെ സമുദായത്തിനുവേണ്ടി ഈ സേവനം ചെയ്യണമെന്നു നാം സ്നേഹപൂർവ്വം നിർബന്ധിക്കുന്നു. നാം പള്ളികൾക്കു് അയച്ചിട്ടുള്ള കല്പനയിൽ ഈ മാസാവസാനത്തിനകം ഓരോ ഇടവകയിലും പൊതുയോഗമോ കമ്മട്ടിയോകൂടി ഇടവകയെ ആവശ്യമുള്ളിടത്തോളം വാർഡുകളായി തിരിച്ചു് ഓരോ വാർഡിലേക്കു് ഈരണ്ടുപേരെ പിരിവുകാരായി നിയമിക്കണമെന്നു നൽകിയിട്ടുള്ള നിർദ്ദേശപ്രകാരം പ്രവർത്തിച്ചിട്ടുണ്ടോ എന്നു നിങ്ങൾ ഉടനെ അന്വേഷിക്കണം. ഇല്ലെങ്കിൽ അതതിടവകയിലെ പട്ടക്കാരെ കണ്ടു് എത്രയും വേഗത്തിൽ അപ്രകാരം ചെയ്യിക്കുന്നതിനു് ഉത്സാഹിക്കണം. എല്ലാ ഇടവകകളിലും പിരിവു നടക്കേണ്ടതു് അടുത്ത മേടമാസം 3-ാംനു-തന്നെ: തീയതി മാററുവാൻ പാടില്ല. ബാക്കി കാര്യങ്ങൾ ഒക്കെയും സമുദായ ആപ്പീസിൽനിന്നു നിങ്ങളെ അറിയിക്കുന്നതായിരിക്കും.—ദൈവം അനുഗ്രഹിക്കട്ടെ.

എന്നു് 1937-നു് 1112 കുംഭമാസം 27-ാംനു- കോട്ടയം സുറിയാനി സിമ്മനാരിയിൽനിന്നും.

(ഒപ്പ്)

### 3. കൊച്ചി ഗ്രൂപ്പിൽപ്പെട്ട ബഹുമാനപ്പെട്ട അച്ചന്മാർക്കു സെക്രട്ടറി അയച്ച അപേക്ഷ

പൗരസ്ത്യ കാതോലിക്കാ മോറാൻ മാർ ബസ്സേലിയോസ് ബാവാ തിരുമനസ്സിലെ ആജ്ഞാനുസരണം എഴുതുന്നതു്:—

കർത്താവിൽ എത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന ബഹുമാനപ്പെട്ട അച്ചനു ശ്ലോമ്മോ—നമ്മുടെ സമുദായത്തിന്റെ വിവിധ ആവശ്യങ്ങൾക്കായി "മലങ്കര സുറിയാനിസഭാ വാർഷികപ്പിരിവു്" എന്ന പേരിൽ സഭാംഗങ്ങളായ ആബാലവൃദ്ധം എല്ലാ സ്ത്രീപുരുഷന്മാരിൽനിന്നും ആളൊന്നിനു് ഒരണയിൽ കുറയാതെയുള്ള നിരക്കനുസരിച്ചു വർഷംതോറും ഒരു ധനശേഖരം നടത്തണമെന്നു 1111-ാമാണ്ടു കുംഭമാസം 9-ാംനു- കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ നടന്ന മാനേജിങ്ങുകമ്മട്ടി ഒരു നിശ്ചയം ചെയ്തതനുസരിച്ചുള്ള ഒന്നാമത്തെ പിരിവു കഴിഞ്ഞ മേടമാസത്തിൽ കൊല്ലം, തുമ്പമൺ, നിരണം, കോട്ടയം എന്നീ മെത്രാസന ഇടവകകളിൽ നടത്തുക ഉണ്ടായല്ലൊ. ബാക്കി ഇടവകകളിൽ കാതോലിക്കേററു നിധിപ്പിരിവു നടത്തപ്പെട്ടതു് ആ തീയതിക്കു് ഏതാനും മാസങ്ങൾക്കു മാത്രം മുമ്പായിരുന്നതിനാൽ അവയെ ഉടനെ ബദ്ധപ്പെടുത്തേണ്ട എന്നു കരുതി തിരുമനസ്സുകൊണ്ടു് ഒഴിവാക്കുകയാണു ചെയ്തതു്. എന്നാൽ ഈ ആണ്ടത്തെ വാർഷികപ്പിരിവിൽ എല്ലാ ഇടവകകളും സഹകരിക്കേണ്ടതു് അത്യാവശ്യമത്രെ. എന്തെന്നാൽ സമുദായത്തിന്റെ ആവശ്യങ്ങൾ വർദ്ധിച്ചുകൊണ്ടിരിക്കുന്നു. നിത്യച്ചെലവുകൾക്കു പുറമെ, വൈദികസിമ്മനാരി നിലനിർത്തിക്കൊണ്ടു പോകേണ്ട ആവശ്യം ഒരു വശത്തു്: ഇപ്പോൾ തന്നെ ഉള്ള വ്യവഹാരങ്ങളും ഇനി ഉണ്ടാ

കുന്നവയും നടത്തിക്കൊണ്ടു പോകേണ്ട ഭാരം വേറൊരു വശേത്തു്: ബ്രഹ്മവാർ, തൃശ്ശിനാപ്പള്ളി, കോയമ്പത്തൂർ, സിലോൺ എന്നീ സ്ഥലങ്ങളിലെ നമ്മുടെ സഭയുടെ വർദ്ധനവിനായി പ്രവർത്തിക്കേണ്ട കടമ വേറെ—ഇങ്ങനെ ആവശ്യങ്ങൾ പലതുണ്ടു്. ഇവ ഒന്നും ഒഴിച്ചുവയ്ക്കാവുന്നതല്ല എന്നു പ്രത്യേകിച്ചു പ്രസ്താവിക്കേണ്ടതില്ലല്ലോ. ഇക്കഴിഞ്ഞ കുംഭമാസം 5-ാംനു- എറണാകുളം സുറിയാനിപ്പള്ളിയിൽവച്ചു കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു നടത്തിയ കൊച്ചി, കണ്ടനാടു്, അങ്കമാലി എന്നീ ഭദ്രാസന ഇടവകകളിലെ പള്ളിപ്രതിപുരുഷന്മാരുടെ യോഗത്തിൽ ഈ വിവരം പ്രസ്താവിക്കുകയും പിരിവു നടത്തുകതന്നെയാണു വേണ്ടതു് എന്നു നിശ്ചയിക്കുകയും ചെയ്തിട്ടുള്ളതത്രെ. ആകയാൽ എല്ലാ ഇടവകകളിലും ഉള്ള എല്ലാ സഭാംഗങ്ങളും ഇതിൽ സന്തോഷപൂർവ്വം, ശക്ത്യാനുസരണം തന്നെ സഹകരിക്കേണ്ടിയിരിക്കുന്നു. അച്ചന്റെ ഇടവകയിലുള്ളവരെ അച്ചൻ ഹൃദയപൂർവ്വം ഉത്സാഹിപ്പിക്കണം. പിരിവു നടത്തേണ്ടതു് അടുത്ത മേടമാസം 3-ാംനു- വ്യാഴാഴ്ച അത്രെ. ഇനി ഉള്ള എല്ലാ ഞായറാഴ്ചകളിലും അച്ചനു തവണയുള്ള പള്ളികളിൽ ഇതേപ്പററി ശക്തിയായി പ്രസ്താവിക്കണം. ഈ മാസം 22-ാംനു-യ്ക്കകം അച്ചന്റെ ഇടവകയിൽ കമ്മട്ടിയോ പൊതുയോഗമോ കൂട്ടിയോ, സ്വന്തം നിലയിലോ, ഇടവകയെ ആവശ്യമുള്ളിടത്തോളം വാർഡുകളായി തിരിച്ചു്, ഓരോ വാർഡിലും പിരിവിനായി ഈരണ്ടു വാളണ്ടിയറന്മാരെ നിയമിക്കണം. മുപ്പതു വീടിനു രണ്ടു പിരിവുകാർ വീതം ഉണ്ടായിരിക്കുന്നതു സൗകര്യപ്രദമായിരിക്കും. അച്ചന്റെ ഇടവകയിൽ ഉദ്ദേശം എത്ര വീടുകൾ ഉണ്ടെന്നു് ഉടനെ അറിയിക്കുക. ആവശ്യമുള്ള രസീതുബുക്കുകൾ ഇവിടെനിന്നു് അയച്ചുതന്നുകൊള്ളാം.

സഭാംഗങ്ങളായ ആബാലവൃദ്ധം എല്ലാ സ്ത്രീപുരുഷന്മാരിൽനിന്നും ആളൊന്നിനു് ഒരണയിൽ കുറയാത്ത നിരക്കനുസരിച്ചാണു പിരിവു നടക്കേണ്ടതു്. എന്നാൽ പാവപ്പെട്ടവരെ സംബന്ധിച്ചു് ഈ നിശ്ചയം അത്ര പ്രായോഗികമല്ലാത്തതിനാൽ ഒരു വീട്ടിൽനിന്നും രണ്ടു് അണയിൽ കുറയുന്നതിനു് ഇടയാകരുതു് എന്ന ഒരു നിർദ്ദേശം കൊടുക്കണമെന്നു പലരും ആവശ്യപ്പെട്ടിരിക്കുന്നു. പിരിവിന്റെ വിജയം മുഴുവൻ സ്ഥിതിചെയ്യുന്നതു നിശ്ചിതദിവസം—അടുത്ത മേടം 3-ാംനു-തന്നെ—എല്ലാ വീടുകളിലും പിരിവു നടത്തുക എന്നതിലാണു്. നിവൃത്തിയുള്ളപക്ഷം അന്നുതന്നെ അച്ചൻ അഞ്ചൽമാർഗ്ഗം പിരിവുപണവും രസീതുകുററികളും അയച്ചുതരണമെന്നും അച്ചൻ എത്രയും താല്പര്യമായി ഇപ്പോൾ മുതൽ തന്നെ ഉത്സാഹിക്കണമെന്നും അപേക്ഷിച്ചുകൊള്ളുന്നു.

എന്നു്,

സിറിയൻ സിമ്മനാരി,
കോട്ടയം, 5—8—1112.



എം. സി. കുറിയാക്കോസ് റമ്പാൻ.
(സമുദായ സെക്രട്ടറി)

## 4. ബഹു: വികാരി അച്ചന്മാക്കു് അയച്ച സക്കുലർ

ബ. അച്ചന്മാരുടെ ഹൃദയപൂർവ്വമായ നേതൃത്വവും സഹകരണവും കൂടാതെ ഒരിടവകയിലും യാതൊരു കാര്യവും ഭംഗിയായി നടക്കുകയില്ല എന്നതു നിശ്ചയം തന്നെ. സമുദായത്തിന്റെ മേന്മയേയും അഭിവൃദ്ധിയേയും കരുതി എല്ലാ അച്ചന്മാരും ഉത്സാഹപൂർവ്വം പ്രവർത്തിക്കേണ്ടതു് അത്യാവശ്യമത്രെ. കഴിഞ്ഞ ആണ്ടത്തെ വാർഷികപ്പിരിവു വേണ്ട അളവിൽ വിജയകരമാകാതിരുന്നതു പല ഇടവകകളിലും അച്ചന്മാർ ഉത്സാഹിക്കാതിരുന്നതുകൊണ്ടാണു് എന്ന ദോഷാരോപണം ഈ ആണ്ടിൽ നീങ്ങണം; നീക്കണം. സമുദായത്തിന്റെ ആവശ്യങ്ങൾ വർ

ധിച്ചുകൊണ്ടിരിക്കുന്നതിനാൽ ഈ പിരിവിൽ എല്ലാവരും സന്തോഷപൂർവ്വം, ശക്ത്യാനുസരണം, സഹകരിക്കണമെന്നും ബ. അച്ചന്മാർ അവരെ ഹൃദയപൂർവ്വം ഉത്സാഹിപ്പിക്കണമെന്നും മററും വിശുദ്ധ പിതാവായ കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് ഇതു സംബന്ധിച്ചു പള്ളികൾക്കു അയച്ച കല്പനയിൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ഇനി ഉള്ള എല്ലാ ഞായറാഴ്ചകളിലും ബ. അച്ചന്മാർ അവരവർക്കു തവണയുള്ള പള്ളികളിൽ ഇതെപ്പററി ശക്തിയായി പ്രസ്താവിക്കണമെന്നു പ്രത്യേകമായ അപേക്ഷയുണ്ട്. ജനങ്ങൾ വിവരം അറിയുന്നതിനു വിജ്ഞാപനങ്ങളേക്കാൾ ഇതാണല്ലൊ പ്രയോജനകരം. സഭാംഗങ്ങളായ അബാലവൃദ്ധം എല്ലാ സ്ത്രീ പുരുഷന്മാരിൽ നിന്നും ആളൊന്നിനു രണ്ടു ചക്രത്തിൽ കുറയാതെയുള്ള നിരക്കനുസരിച്ചു പിരിവു നടക്കണം. എന്നാൽ പാവപ്പെട്ടവരെ സംബന്ധിച്ച് ഈ നിശ്ചയം അത്ര പ്രായോഗികമല്ലാത്തതിനാൽ ഒരു വീട്ടിൽ നിന്നും ഒരു പണത്തിൽ കുറയുന്നതിനു് ഇടയാകരുതു് എന്ന ഒരു നിർദ്ദേശം കൊടുക്കണമെന്നു പലരും ആവശ്യപ്പെട്ടിരിക്കുന്നു. പിരിവിൻെറ വിജയം മുഴുവൻ സ്ഥിതി ചെയ്യുന്നതു നിശ്ചിതദിവസം—അടുത്ത മേടം 3-ാംനു- തന്നെ—പിരിവു നടക്കുക, പിരിവുപണം വികാരിയച്ചൻ വഴി അന്നുതന്നെ ലീഡറന്മാരുടെ പക്കൽ ചെന്നു ചേരുക, ലീഡറന്മാർ അന്നുതന്നെ നിശ്ചിതസ്ഥാനങ്ങളിൽ എത്തിക്കുക എന്നിവയിലാണ്. ഏവംവിധം കാര്യങ്ങൾ നടക്കുവാൻ പിരിവിനു വാളണ്ടിയറന്മാരെ മുന്യക്കൂട്ടി നിയമിച്ചും മററും, എല്ലാ അച്ചന്മാരും സമുദായനന്മയ്ക്കായി താല്പര്യപൂർവ്വം ഈ സേവനം ചെയ്യണമെന്നു സവിനയം അപേക്ഷിച്ചുകൊള്ളുന്നു.

എന്നു്,

സിറിയൻ സിമ്മിനാരി
കോട്ടയം, 5—8—112.

എം. സി. കുറിയാക്കോസ്സ് റമ്പാൻ.
(സമുദായ സെക്രട്ടറി)

## 5 വിജ്ഞാപനം.

മലങ്കര ഓർത്തഡോക്സ് സുറിയാനിസമുദായത്തിൻെറ വിവിധ ആവശ്യങ്ങൾക്കായി അബാലവൃദ്ധം എല്ലാ സ്ത്രീപുരുഷന്മാരിൽനിന്നും ആളൊന്നിനു രണ്ടു ചക്രത്തിൽ കുറയാതെയുള്ള നിരക്കനുസരിച്ച് ആണ്ടുതോറും ഒരു പിരിവു നടത്തണമെന്നു സമുദായപ്രതിനിധികൾ അടങ്ങിയ മാനേജിംഗ്കമ്മട്ടിയുടെ ഒരു യോഗം പൌരസ്ത്യ കാതോലിക്കാ നിതാന്ത വന്ദ്യ ദിവ്യ മഹിമശ്രീ മോറാൻ മാർ ബസ്സേലിയോസ്സ് ബാവാ തിരുമനസ്സിലെ മഹനീയ അദ്ധ്യക്ഷതയിലും ശേഷം തിരുമേനിമാരുടെ സാന്നിദ്ധ്യത്തിലും 1111 കുംഭം 9-ാംനു- കൂടിയപ്പോൾ ഒരു നിശ്ചയംചെയ്തു. അതനുസരിച്ചുള്ള ഒന്നാമത്തെ പിരിവു കഴിഞ്ഞ മേടമാസത്തിൽ നടന്നു. ആകെ പിരിഞ്ഞതു 1179 രൂപാ 16 ചക്രം 9 കാശു മാത്രമായിരുന്നു. ഇപ്രകാരം കുറവു സംഭവിച്ചതിൻെറ കാരണങ്ങളേക്കുറിച്ച് ഇവിടെ വിസ്താരമായി വ്യവഹരിക്കുന്നില്ല. അനേകർ പിരിവിൽ സഹകരിച്ചില്ല എന്നും സഹകരിച്ചവർ തന്നെയും സംഭാവനത്തുക തീരെ കുറച്ചുകളഞ്ഞു എന്നും കണക്കിൽ നിന്നു കാണുന്നു. നമ്മുടെ മാതൃസഭയുടെ ആവശ്യങ്ങൾക്കായി കഴിവുള്ള ധനസഹായം ചെയ്യണമെന്നു നമ്മുടെ ബാവാ തിരുമനസ്സുകൊണ്ടു് അവിടത്തെ മക്കളായ നമ്മോടു് ആവശ്യപ്പെടുമ്പോൾ കൊടുക്കാതിരിക്കുന്നതു മിടുക്കാണോ അതോ ലജ്ജാവഹമാണോ, അഭിമാനകരമാണോ അതോ അഭിമാനക്ഷയമാണോ, എന്നു് അങ്ങനെ ഉള്ളവർ ചിന്തിക്കണമെന്നു് ഇവിടെ അപേക്ഷയുണ്ടു്. എന്നു മാത്രമല്ലാതെ അതുസംബന്ധിച്ചു് ഇവിടെ യാതൊന്നും പ്രസ്താവിക്കുന്നില്ല. അതേപ്പററി വിമർശിക്കുകയല്ല ഈ വിജ്ഞാപനത്തിൻെറ ഉദ്ദേശം. ഈ ആണ്ടത്തെവാർഷി

കല്പിരിവിനെ സംബന്ധിച്ച് ഏതാനും കാര്യങ്ങൾ പ്രസ്താവിക്കുവാനത്രെ ഇതു പ്രസിദ്ധപ്പെടുത്തുന്നതു്. വിശുദ്ധപിതാവായ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു കഴിഞ്ഞ മകരമാസം 22-ാംനു- എല്ലാ പള്ളികൾക്കും അയച്ചിട്ടുള്ള കല്പന മൂലം അതേപ്പററി ചില കാര്യങ്ങൾ പലരും അറിഞ്ഞിട്ടുള്ളതാണല്ലോ. ആകല്പനയിൽ ഇങ്ങനെ പ്രസ്താവിച്ചിട്ടുണ്ട്—"നമ്മുടെ സമുദായത്തിൻെറ ആവശ്യങ്ങൾ വർദ്ധിച്ചുകൊണ്ടാണ് ഇരിക്കുന്നതു്. നിത്യച്ചെലവുകൾക്കു പുറമെ വൈദീക സിമ്മനാരി നിലനിർത്തിക്കൊണ്ടു പോകേണ്ട ആവശ്യം ഒരുവശത്തു്: ഇപ്പോൾ തന്നെ ഉള്ള വ്യവഹാരങ്ങളും ഇനി ഉണ്ടാകുന്നവയും നടത്തിക്കൊണ്ടു പോകേണ്ട ഭാരം വേറൊരുവശത്തു്: ബ്രഹ്മവാർ, തൃശ്ശൂനാപ്പള്ളി, കോയമ്പത്തൂർ, സിലോൺ എന്നീസ്ഥലങ്ങളിലെ നമ്മുടെ സഭയുടെവർദ്ധനവിനായി പ്രവർത്തിക്കേണ്ട കടമ വേറെ—ഇങ്ങനെ ആവശ്യങ്ങൾ പലതുണ്ട്. ഇവ ഒന്നും ഒഴിച്ചുവയ്ക്കാവുന്നതല്ല എന്നു പ്രത്യേകിച്ചു പ്രസ്താവിക്കേണ്ടതില്ലല്ലോ. ആകയാൽ നമ്മുടെ എല്ലാ ഇടവകകളിലും ഉള്ള എല്ലാ അനുഗ്രഹിക്കപ്പെട്ട മക്കളും ഇതിൽ സന്തോഷപൂർവ്വം ശക്ത്യാനുസരണം തന്നെ സഹകരിക്കണം. നമ്മുടെ പട്ടക്കാർ അവരെ ഹൃദയപൂർവം ഉത്സാഹിപ്പിക്കണം. താമസമെന്യേ...........ഓരോ ഇടവകയിലും കമ്മട്ടിയോ പൊതുയോഗമോ കൂടി ഇടവകയെ ആവശ്യമുള്ളിടത്തോളം വാർഡുകളായി തിരിച്ച് ഓരോ വാർഡിലേക്കും പിരിവിനായി ഈരണ്ടുവാളണ്ടിയറന്മാരെ നിയമിക്കണം. മുപ്പതു വീടിനു രണ്ടു പിരിവുകാർവീതം ഉണ്ടായിരിക്കുന്നതു സൗകര്യമായിരിക്കും........ .. .......ഈ ആണ്ടത്തെ വാർഷികപ്പിരിവ് അടുത്ത മേടമാസം 3-ാംനു- വ്യാഴാഴ്ച നടത്തണമെന്നാണ നിശ്ചയിച്ചിട്ടുള്ളതു്. ആ ദിവസം തന്നെ എല്ലാ ഇടവകകളിലും പിരിവു നടക്കണം.

നമ്മുടെ സമുദായത്തിൻെറ മേന്മയെയും അഭിവൃദ്ധിയെയും കരുതി എല്ലാ അംഗങ്ങളും ഇതിലേക്കു ധനസഹായം ചെയ്യണമെന്നും സമുദായ ആപ്പീസിൽ നിന്നു പുറപ്പെടുന്ന അപേക്ഷകളും നിർദ്ദേശങ്ങളും അനുസരിച്ച് എല്ലാ ഒത്താശകളും ചെയ്തുകൊടുക്കണമെന്നും താല്പര്യപ്പെടുന്നു"—ഇതിൻെറശേഷം ഓരോ മെത്രാസന ഇടവകകളിൽനിന്നു ചെന്ന ശുപാർശപ്രകാരം ഓരോ ഗ്രൂപ്പിൽ പൊതുവായ അന്വേഷണവും പ്രേരണയും നടത്തുന്നതിനു ബാവാ തിരുമനസ്സുകൊണ്ട് ഈരണ്ടു ലീഡറന്മാരെ കഴിഞ്ഞ കുംഭം 27-ാംനു- നിയമിച്ചിട്ടുണ്ട്. ആ ലീഡറന്മാരോടും ബഹുമാനപ്പെട്ട അച്ചന്മാരോടും, അതതു സ്ഥലത്തുള്ള മാനേജിങ്ങുകമ്മട്ടിയംഗങ്ങളോടും, മെത്രാസന കൗൺസിൽമെമ്പറന്മാരോടും, ധനപ്രബലന്മാരോടും ശേഷം സർവ്വന്മാരോടും ഞങ്ങൾ അപേക്ഷിക്കുന്നു: ഏകാഗ്രമായ ഉത്സാഹത്തോടെ ഈ വർഷത്തെ വാർഷികപ്പിരിവിനെ നിങ്ങൾ വിജയിപ്പിക്കണം. സമുദായത്തിലെ സർവ്വഗൃഹങ്ങളെയും സ്പർശിക്കുമാറു് ആ പിരിവു നടക്കേണ്ടതാണ്: അതു് അത്യാവശ്യമത്രെ. എന്തെന്നാൽ നമ്മുടെ സമുദായം ധനത്തിൽ ദരിദ്രമാണ്. നമ്മുടെ ഇടയിലെ ഒരു സാമാന്യം നല്ല ധനവാനുള്ള വരുമാനം അതിനു് ഇപ്പോൾ ഇല്ല. ഇതു പലരും ഗ്രഹിച്ചിട്ടുണ്ടോ എന്നു സംശയിക്കുന്നു. എന്നാൽ സമുദായത്തിൻെറ പൊതു ഖജനാവിലേക്ക് ഇടവകകളാകട്ടെ, വ്യക്തികളാകട്ടെ യാതൊന്നും ശക്ത്യാനുസരണം ക്രമമായി കൊടുത്തു തുടങ്ങിയിട്ടില്ലാതിരിക്കെ ഈ സത്യം ബോധ്യപ്പെട്ടിട്ടില്ലെങ്കിൽ അതു വിസ്മയംതന്നെ. നാം നിൽക്കുന്ന സമുദായം പരമ ദരിദ്രമാണെന്ന വാസ്തവം നാം അറിയണം. അതുകൊണ്ടു നാം നിരാശപ്പെടേണ്ടതല്ല: അതിനു് ഒരിക്കലും മുട്ടുണ്ടായിട്ടില്ല എന്നതു് ആശ്വാസകരമത്രെ. എങ്കിലും ഈ വിഷമാവസ്ഥയ്ക്കു പരിഹാരം ഉണ്ടാക്കുവാൻ നാം ശ്രമിക്കണം. ശ്രമിച്ചാൽ സാധിക്കും: സാധിക്കണം. അധനമായ നമ്മുടെ സമുദായത്തെ സധനമായി നിർത്തുവാൻ നമുക്കു കഴിയും: കഴിയണം. നമ്മുടെ സമുദായത്തിൻെറമാനം നമ്മുടെ മാനമാണ്. നാം നിൽക്കുന്ന സമുദായത്തിൻെറ മാനത്തെയും നമ്മു

ടെ സ്വന്തം മാനത്തെയും സംരക്ഷിക്കുന്നതിനെ കവിഞ്ഞ കാര്യാന്തരം എന്തു്? സമുദായത്തിന്റെ പൊതു ആവശ്യങ്ങൾക്കായി പ്രതിവർഷം പതിനയ്യായിരം രൂപാ പിരിയുന്ന പക്ഷം ആ രൂപാ ഘിണ്ണെന്നു ഘിണ്ണെന്നു് എണ്ണി എടുക്കുന്ന ഒച്ച കേട്ടാൽ ഓടിപ്പോകാത്ത അപകടം ഒന്നും നമുക്കു് ഇല്ല എന്നു് കഴിഞ്ഞ ആണ്ടത്തെ ഒരു ലഘുലേഖയിൽ പ്രസ്താവിക്കപ്പെട്ടിരുന്നതിൽ കുറെ വാസ്തവം ഇല്ലാതില്ല. ഉടനെ അല്ലെങ്കിലും ക്രമേണ അതു സാധിതമാകുമെന്നത്രെ ഞങ്ങളുടെ വിശ്വാസം. എന്നാൽ ഈ ആണ്ടിൽ അയ്യായിരം രൂപാ പിരിയുന്നപക്ഷം ഒരുവിധം കൃതാൎത്ഥതപ്പെടാവുന്നതത്രെ. ഇതു് ഒരിക്കലും അസാദ്ധ്യമായ ഒരു കാര്യമല്ല. ആബാലവൃദ്ധം എല്ലാ സ്ത്രീപുരുഷന്മാരും ആളൊന്നിനു രണ്ടു ചക്രത്തിൽ കുറയാതെ കൊടുക്കണം എന്ന നിരക്കനുസരിച്ചു് ഓരോ ഗൃഹനായകനും സംഭാവന ചെയ്യുന്ന പക്ഷം പ്രതീക്ഷയെ കവിയുന്ന വിജയം സിദ്ധമാകുന്നതാണു്. ഈ നിരക്കു കൂലിവേലക്കാരെയും അതുപോലെയുള്ള പാവങ്ങളെയും സംബന്ധിച്ചിടത്തോളം അത്ര പ്രായോഗികമല്ലാതവണ്ണം സ്വല്പം കൂടുതലാണെന്നുള്ളതിനാൽ അങ്ങനെയുള്ള വീടുകളിൽനിന്നു് ഒരു പണത്തിൽ കൂടുതൽ തരുന്നതിനു് ആരും നിർബന്ധിക്കരുതു്: ഒരു പണത്തിൽ ഒട്ടും കുറയ്ക്കരുതെന്നു വാളണ്ടിയറന്മാർ നിർബന്ധം പിടിക്കണം. എന്നാൽ ധനവാന്മാരാകട്ടെ ഒരു തലയ്ക്കു രണ്ടു ചക്രം എന്ന നിസ്സാരമായ താഴ്ന്ന സംഖ്യകൊണ്ടു തൃപ്തിപ്പെടരുതു്: തൃപ്തിപ്പെടുവാൻ വാളണ്ടിയറന്മാർ സമ്മതിക്കരുതു്. ആളൊന്നിനു രണ്ടു ചക്രം എന്നു് ആരും ക്ലിപ്തപ്പെടുത്തിയിട്ടില്ല. രണ്ടു ചക്രത്തിൽ കുറയാതെയുള്ള നിരക്കനുസരിച്ചു് എന്നാണു നിശ്ചയം. ആകയാൽ രൂപാ—അല്ല രൂപാകൾ—കൊടുക്കുന്ന വീടുകൾ ഓരോ ഇടവകയിൽ പലതു് ഉണ്ടാകണം. രണ്ടോ മൂന്നോ അഞ്ചോ രൂപാ മാതൃസമുദായത്തിനു വർഷംതോറും കൊടുക്കുക എന്നതു് അശേഷം പ്രയാസമല്ലാത്ത വീടുകൾ നമ്മുടെ സമുദായത്തിൽ ദൈവകൃപയാൽ അനേകം ഉണ്ടു്. അടുത്തു മുമ്പിൽ കടുത്തുനിൽക്കുന്ന സമുദായക്ഷയം എന്ന ആപത്തിനെ അവർ സൂക്ഷിച്ചു കണ്ടു്, തൽപരിഹാരാൎത്ഥം അപ്രകാരം തന്നെ ചെയ്യണം എന്നു് ഇവിടെ അപേക്ഷിക്കുന്നു. പ്രാമാണ്യവും ധനപ്രബലതയും ഉള്ളവരുടെ ഔദാൎയ്യം ഇതരന്മാൎക്കു് ഉന്മേഷപ്രദമായിരിക്കും. ഓരോ ഇടവകയിലും ആകെയുള്ള വീടുകളുടെ പത്തിൽ ഒരു ഭാഗമെങ്കിലും അപ്രകാരം ചെയ്യുവാൻ കഴിവുള്ളവരായിരിക്കും. അവർ മുഴുത്ത വെള്ളിനാണയങ്ങൾ തന്നെ കൊടുക്കണം. ഈ പിരിവു സംബന്ധിച്ചു് അവരുടെ കൈകൾ ചെമ്പുക്ലാവാൽ മലിനമാകുന്നതിനു് ഇടവരരുതു്. ബഹുമാനപ്പെട്ട അച്ചന്മാരും വാളണ്ടിയറന്മാരും ഇതിൽ പ്രത്യേക ശ്രദ്ധപതിക്കണമേ. ഈ മാസം 22-ം 29-ംനു-കളിൽ ബഹുമാനപ്പെട്ട അച്ചന്മാർ ഈ കാൎയ്യങ്ങൾ അവരവൎക്കു ഭരണമുള്ള പള്ളികളിൽ ശക്തിയായി പ്രസ്താവിച്ചും വിശുദ്ധ കുർബാനാനന്തരം യോഗംകൂട്ടി ഈ വിജ്ഞാപനം വായിച്ചും ജനങ്ങളെ പ്രബോധിപ്പിക്കണം: ജനങ്ങൾ പിരിവുദിവസത്തിനായി ഉന്മേഷത്തോടെ—പണക്കരുതലോടെ—കാത്തിരിക്കണം. സകലരും പിരിവിനെ വിജയിപ്പിക്കണം.

ഈ ആണ്ടത്തെ വാർഷികപ്പിരിവു ദിവസം അടുത്ത മേടമാസം, 3-ാംനു- വ്യാഴാഴ്ചതന്നെ. ഈ മാസം 29-ാംനു- ഞായറാഴ്ചയ്ക്കു മുമ്പു ലീഡറന്മാർ അവരവരുടെ ഗ്രൂപ്പിൽ ഉള്ള എല്ലാ അച്ചന്മാരെയും കണ്ടിരിക്കണം. ലീഡറന്മാരെ കണ്ടില്ലെങ്കിലും ബഹുമാനപ്പെട്ട അച്ചന്മാർ അതിനകം അവരവരുടെ ഇടവകയിൽ പിരിവിനു വേണ്ട സകലവും ചെയ്തിരിക്കണം. എന്നാൽ ലീഡറന്മാർ ചെല്ലാതിരിക്കയില്ല എന്നാണു് ഇവിടെ പ്രതീക്ഷ. 22-ാംനു-ക്കുമുമ്പു് എല്ലാ ലീഡറന്മാൎക്കും രസീതുബുക്കുകളും അച്ചടിഷീറ്റുകളും കിട്ടും. 29-ാംനു-ക്കുമുമ്പു് അവ ഓരോ ഇടവകയിലെ അച്ചന്മാരെ ഏല്പിച്ചു് ഇത്രാംനമ്പർ രസീതുബുക്കുകളും അതേ നമ്പർ ഷീറ്റുകളും കൈപ്പററിയിരിക്കുന്നതായി കുറിച്ചു വാങ്ങിക്കണം. അച്ചന്മാർ

രസീതുബുക്കുകൾ വാളണ്ടിയറന്മാരെ ഏല്പിക്കണം. ഓരോ വാർഡിലേക്കു് ഈ രണ്ടു വാളണ്ടിയറന്മാർ ആയിരിക്കും നിയമിക്കപ്പെട്ടിരിക്കുന്നതു്: എന്നാൽ എത്ര പേരെ വേണമെങ്കിലും അവരെ അനുഗമിക്കാം. അനുഗമിക്കുന്നതു് ഉന്മേഷപ്രദമാണു്. രസീതു കൂടാതെ ആരും പണം കൊടുക്കരുതു്: രസീതു കൊടുക്കാതെ വാളണ്ടിയറന്മാർ പണം വാങ്ങരുതു്. മേടമാസം 3-ാംനു- ഉച്ചയ്ക്കുമുമ്പു് അവർ പിരിവു പൂർത്തിയാക്കി രസീതുബുക്കുകളും പിരിവുപണവും പള്ളിയിൽ കൊണ്ടു ചെല്ലണം. ബഹുമാനപ്പെട്ട വികാരിയച്ചൻ, കൈക്കാരൻ, കമ്മട്ടിഅംഗങ്ങൾ മുതലായി സൗകര്യമുള്ള ഏർപ്പെട്ടവരും പള്ളിയിൽ ഉണ്ടായിരിക്കേണ്ടതാണു്. വികാരിയച്ചനോ, അദ്ദേഹം സന്നിഹിതനല്ലെങ്കിൽ കൈക്കാരനോ അവ വാങ്ങി ഓരോ രസീതു ബുക്കിലെയും തുക അതേ നമ്പരുള്ള ഷീററിൽ പകർത്തി തുക കൂട്ടി, വരവുതുകയുമായി ഒത്തു നോക്കണം. പിശകുണ്ടു് എങ്കിൽ വാളണ്ടിയറന്മാർ സമാധാനം പറയണം: എന്നാൽ വാളണ്ടിയറന്മാർ സമാധാനം പറയേണ്ട ആവശ്യം ഉണ്ടാകുമാറു് പിശകു വരരുതു്. ഒരു ഇടവകയിൽ ഏഴു വാർഡുകൾ ഉണ്ടെങ്കിൽ ഒരേ നമ്പരുള്ള ഏഴു രസീതുബുക്കുകളും ഏഴു ഷീററുകളും കാണും. രസീതുബുക്കുകൾ ഷീററുകളിൽ പൊതിഞ്ഞു് ഒന്നാക്കി, ഒരു തുണ്ടു കടലാസിൽ ഇന്ന പള്ളി, രസീതുബുക്കുകൾ ഇത്ര, ഫാറങ്ങൾ ഇത്ര, തുക ഇത്ര എന്ന കുറിപ്പു് എഴുതി അതിന്റെ പുറത്തു വച്ചുകെട്ടണം. ലീഡറന്മാരോടു വാങ്ങിയ എല്ലാരസീതുബുക്കുകളും ഷീററുകളും ആ കെട്ടിൽ ഉണ്ടായിരിക്കണം. പിന്നെ പണമാണു്. അതു് എണ്ണി ഒരു കെട്ടാക്കി കെട്ടണം. ആ കെട്ടിന്റെ കഴുത്തിൽ ഇന്നപള്ളി, തുക ഇത്ര, എന്ന കുറിപ്പു തൂക്കണം. ഇവ കഴിഞ്ഞു കെട്ടുകൾ രണ്ടും ഒന്നായി കെട്ടി ആ കെട്ടിന്റെ പുറത്തു് ഇന്ന പള്ളി, ഇത്ര രസീതുകൾ, ഇത്ര ഫാറങ്ങൾ, തുക ഇത്ര എന്നു മാല തൂക്കണം. അതതു സ്ഥലത്തു് ഓരോരുത്തർക്കു തോന്നുന്ന അഭിപ്രായം അനുസരിച്ചു് ഈ നിർദ്ദേശങ്ങളെ വ്യത്യാസപ്പെടുത്തരുതു് എന്നു പ്രത്യേകം അപേക്ഷയുണ്ടു്. രണ്ടുമണിക്കകം ഇത്രയും കഴിയണം. ഇതു കഴിഞ്ഞു് രണ്ടു നാലു പേരുടെ ഒരു സംഘം കെട്ടു് എടുത്തുകൊണ്ടു് ലീഡറന്മാരുടെ അടുക്കലേക്കു നടക്കുകയായി. അതുവരെ വാളണ്ടിയറന്മാർ പിരിയുവാൻ അച്ചൻ സമ്മതിക്കരുതു്: വാളണ്ടിയറന്മാർ ബ. അച്ചനോടു കൂടെ ഉണ്ടായിരിക്കണം: സഹായിക്കണം. കെട്ടു് എടുത്ത ടി സംഘം മൂന്നുമണിക്കു മുമ്പായി കെട്ടും കൊണ്ടു ലീഡറന്മാരുടെ അടുക്കൽ ചെന്നുചേരണം. അവർ എവിടെ ആയിരിക്കുമെന്നു് അവരുടെ ഗ്രൂപ്പിലെ ഓരോ ഇടവകയെയും മുമ്പുകൂട്ടി അറിയിച്ചിരിക്കണം. ഓരോ പള്ളിക്കാർ കെട്ടു് ലീഡറന്മാരുടെ അടുക്കൽ കൊണ്ടു വരുന്നു. ആ കെട്ടോടു ചെയ്യേണ്ടതു് ഒക്കെയും ലീഡറന്മാർ ചെയ്യണം. അവർ ആ പള്ളിക്കു കൊടുത്ത എല്ലാ രസീതു ബുക്കുകളും ഷീററുകളും തിരിച്ചു വന്നിട്ടുണ്ടോ എന്നു പരിശോധിക്കണം. അനന്തരം ലീഡറന്മാർ ഇവിടെ നിന്നു തന്നിട്ടുള്ള രസീതുകൾ എഴുതി പള്ളിക്കുള്ളതു് ടി സംഘത്തെ ഏല്പിക്കുകയും, ആഫീസിലേക്കുള്ളതു് അന്നത്തെ അഞ്ചലിൽ തന്നെ അയയ്ക്കുകയും വേണം. അഞ്ചു മണിക്കകം എല്ലാ പള്ളികളിൽ നിന്നും കെട്ടുകൾ ലീഡറന്മാർക്കു കിട്ടിയിരിക്കണം.

ഇനി ലീഡറന്മാരുടെ ചുമതല കെട്ടുകൾ ഇവിടെ ആഫീസിൽ എത്തിക്കുന്നു എന്നുള്ളതത്രെ. കോട്ടയം മെത്രാസന ഇടവകയിൽ പെട്ട എല്ലാ ലീഡറന്മാരും ഇവിടെ ആപ്പീസിൽ തന്നെ വന്നു ചേരണം. എന്നാൽ ശേഷം എല്ലാ ലീഡറന്മാരോടും ഞങ്ങൾ ആവശ്യപ്പെടുന്നതു അവർ അവ അഞ്ചൽമാർഗ്ഗം അയച്ചാൽ മതിയാകും എന്നത്രെ. രസീതു ബുക്കുകളും ഷീററുകളും ഒന്നായി കെട്ടി റജിസ്റ്റർ ചെയ്തും, പണം മണിഓർഡറായും അവക്കു ഏററവും അടുത്തുള്ള അഞ്ചലാപ്പീസിൽ നിന്നു് ഇവിടേക്കു്—എം. സി. കുറിയാക്കോസ് റമ്പാൻ, സിറിയൻ സിമ്മനാരി, കോട്ടയം എന്ന വിലാസത്തിൽ—അയയ്ക്കണം. ഈ അവസാനത്ത

ത്യം ചെയ്തുകഴിയുവോളം ലീഡറന്മാർ തമ്മിൽ പിരിയരുതു്. മേടം 4-ാംനു- വെള്ളിയാഴ്ച ഉച്ചയ്ക്കു മുമ്പ് ഇവിടെ ആപ്പീസിൽ വന്നുചേരുകയൊ, അല്ലെങ്കിൽ അഞ്ചൽ മാർഗ്ഗം കെട്ടും പണവും അയയ്ക്കുകയൊ ചെയ്യാത്ത യാതൊരു ലീഡറും ഉണ്ടായിരിക്കുവാൻ പാടില്ല, ഇവിടെ ആപ്പീസിൽ കെട്ടുകളുമായി വന്നുചേരുന്ന ലീഡറന്മാർക്ക് ഉടൻ രസീതു കൊടുക്കും; അഞ്ചൽമാർഗ്ഗം അയക്കുന്ന ലീഡറന്മാർക്കു മടങ്ങുന്ന അഞ്ചലിൽ തന്നെ രസീതു അയച്ചുകൊടുക്കും.

ഞങ്ങൾ ഇവിടെ ഉപസംഹരിച്ചുകൊള്ളട്ടെ. ഈ ആണ്ടത്തെ വാർഷികപ്പിരിവിനെയും അതു നടത്തേണ്ട രീതിയെയും പററി സാമാന്യമായ ജ്ഞാനം സമുദായത്തിൽ ഉണ്ടാകുവാനും ബഹുമാനപ്പെട്ട അച്ചന്മാരും, ലീഡറന്മാരും വാളണ്ടിയറന്മാരും ശേഷം എല്ലാവരും ഈ വിഷയത്തിൽ അവസാനം വരെ സന്നദ്ധരായി നിൽക്കുവാനും ആയി ഇത്രയും പ്രസ്താവിച്ചതത്രെ. പണപ്പിരിവു വിഷമമുള്ളതാണ്. ഈ വിഷമകാര്യം ഞങ്ങൾ ഭരമേററതു സമുദായസ്നേഹത്താൽ പ്രേരിതരായും, ദൈവത്തിൽ ആശ്രയിച്ചും സമുദായാംഗങ്ങളായ ഏവരുടെയും സഹായസഹകരണങ്ങളെ പ്രതീക്ഷിച്ചും അത്രെ. സമുദായസ്നേഹത്താൽ പ്രേരിതരായി എല്ലാ ബഹുമാനപ്പെട്ട അച്ചന്മാരും ലീഡറന്മാരും വാളണ്ടിയറന്മാരും ചുമതലകൾ നിർവഹിച്ചു തരണമെന്നും സമുദായത്തിന്റെ മേന്മയെയും അഭിവൃദ്ധിയെയും കരുതി എല്ലാ അംഗങ്ങളും ശക്ത്യാനുസരണം തന്നെയുള്ള സംഭാവനകൾ തരണമെന്നും ഒരിക്കൽ കൂടെ അപേക്ഷിച്ചുകൊള്ളുന്നു. പിരിവുകണക്കുകൾ എത്രയും വേഗത്തിൽ പ്രസിദ്ധപ്പെടുത്തണമെന്നുള്ളതാണ ഞങ്ങളുടെ ആഗ്രഹം; ഓഡിററു ചെയ്തു കിട്ടുന്നതിനുള്ള താമസമെ ഉണ്ടാകയുള്ളൂ.

സിറിയൻ സിമ്മനാരി,
കോട്ടയം,
18—8—1112.

എന്നു്,
സെക്രട്ടറി—എം. സി. കുറിയാക്കോസ് റമ്പാൻ.
കൺവീനർ—ഉപ്പൂട്ടിൽ യാക്കോബു കത്തനാർ.

## 6. ഒരു പ്രത്യേക വിജ്ഞാപനം.

ഈ ആണ്ടത്തെ വാർഷികപ്പിരിവ് അടുത്ത മേടമാസം 3-ാംനു- നടക്കുന്നതാണല്ലൊ. സമുദായത്തിന്റെ മേന്മയെയും അഭിവൃദ്ധിയെയും കരുതി സഭാംഗങ്ങളായ ഏവരും അതിലേക്കു ശക്ത്യാനുസരണം സംഭാവന ചെയ്യണമെന്നു നമ്മുടെ വി: പിതാവായ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു കല്പിച്ചിരിക്കുന്നു. പിരിവിനുവേണ്ടി ആരെല്ലാം എത്രമാത്രം ഭഗീരഥപ്രയത്നം ചെയ്താലും അതിനെ സാക്ഷാൽ വിജയപ്രദമാക്കുന്നതു് അതതിടവകയിൽ താങ്കളെ പോലെ ധനപ്രാബല്യവും പ്രാമാണ്യവും ഉള്ളവരുടെ മനഃസ്ഥിതിയും സംഭാവനത്തുകയും ആണ്. ഇന്നാർ എന്തുകൊടുക്കുന്നു എന്നു ശേഷം ഉള്ള എല്ലാവരും നോക്കുന്നു; തിരക്കുന്നു. താങ്കളുടെ സംഭാവന നന്നായിരുന്നാൽ ബാക്കി എല്ലാവരുടെയും സംഭാവന ഉയരും. തല ഒന്നിനു രണ്ടു ചക്രം വച്ചല്ല, രണ്ടു ചക്രത്തിൽ കുറയാതെയുള്ള നിരക്കനുസരിച്ചു പിരിവു നടത്തണം എന്നത്രെ നിശ്ചയം. മുഴുരൂപാ— അല്ല; മുഴുരൂപാകൾ— കൊടുക്കുവാൻ പ്രാപ്തിയുള്ള അനേകർ നമ്മുടെ സമുദായത്തിൽ ഉണ്ടു്. താങ്കൾ, ദൈവാനുഗ്രഹത്താൽ, അങ്ങനെയുള്ള ഒരുവനാകകൊണ്ടു് ഈ പ്രത്യേക അപേക്ഷ അയക്കുന്നതാകുന്നു. താങ്കളിൽ നിന്നു ഇവിടെ പ്രതീക്ഷിക്കുന്നതു      രൂപാ അത്രെ. വാളണ്ടിയറന്മാർ പിരിവിനു് ഇറങ്ങുന്നതിനു മുമ്പുതന്നെ താങ്കൾ ടി തുക അവരെ ഏല്പിച്ചാൽ പിരിവു വിജയകരമാകുമെന്നുള്ളതിനു സംശയമില്ല.

സിറിയൻ സിമ്മനാരി,
കോട്ടയം, 20-8-112.

എന്നു്, ഉപ്പൂട്ടിൽ യാക്കോബുകത്തനാർ
(കൺവീനർ.)

## 7. എഡിൻബറോ യാത്രാഫണ്ടു്.

എഡിൻബറോയിൽവച്ചു കഴിഞ്ഞ കൎക്കടകമാസം 19-ാംനു- മുതൽ ചിങ്ങമാസം 2-ാംനു-വരെ നടത്തപ്പെട്ട ക്രൈസ്തവകോൺഫറൻസിൽ സംബന്ധിക്കുന്നതിനായി നമ്മുടെ വിശുദ്ധ പിതാവായ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു് 1112 മിഥുനം 19-ാംനു- ശനിയാഴ്ച ഇവിടെ കോട്ടയത്തുനിന്നു വന്ദ്യ ദിവ്യശ്രീമാന്മാരായ അലക്സിയോസു റമ്പാച്ചനോടും സി. എം. തോമ്മസു റമ്പാച്ച



നോടുംകൂടെ പുറപ്പെടുകയും, യോഗത്തിൽ സംബന്ധിക്കുകയും പല സ്ഥലങ്ങളും സ്ഥാപനങ്ങളും സന്ദർശിക്കുകയും ചെയ്തശേഷം ദൈവകൃപയാൽ സസുഖം കഴിഞ്ഞ തുലാമാസം 14-ാംനു- ശനിയാഴ്ച ഇവിടെ തിരിച്ചെത്തുകയും ചെയ്തുവല്ലൊ. തിരുമനസ്സിലെ പ്രസ്തുത യാത്രച്ചെലവുകൾക്കായി പിരിച്ച എഡിൻബറോ യാത്രാഫണ്ടിന്റെ കണക്കു് ഈ വാർഷികപ്പിരിവു റിപ്പോർട്ടിൽ സ്ഥാനസ്ഥിതമല്ലായിരിക്കാം. എങ്കിലും ആ വരവു ചെലവു വിവരം അറിയുന്നതിനു് എല്ലാവർക്കും ആഗ്രഹം ഉണ്ടായിരിക്കുമെന്നും, അതു് എല്ലാ പള്ളികൾക്കും വേറെ അയച്ചുകൊടുക്കുന്നതിനുള്ള ചെലവുകൂടാതെ കഴിക്കാമെന്നും കരുതി ഇവിടെ ചേർക്കുന്നതാണു്. ടി ഫണ്ടിലേക്കു സംഭാവന ചെയ്തിട്ടുള്ള പള്ളികളുടെയും വ്യക്തികളുടെയും പേരും തുകയും മററും കാണിക്കുന്ന റിപ്പോർട്ടു്, വാഗ്ദാനപ്രകാരം, ദാതാക്കൾക്കു് അയച്ചുകൊടുക്കുന്നതായിരിക്കും. ഇവിടെയാകട്ടെ, അതിന്റെ തിരട്ടുമാത്രമല്ലാതെ ചേർക്കേണ്ട ആവശ്യം ഇല്ലല്ലൊ.

| | രൂ. | ണ. | സ. | രൂ. | ണ. | സ |
|---|---|---|---|---|---|---|
| പിരിവു് | 2767 | 12 | 0 | | | |
| കോട്ടയം എം. ഡി. ഹോസ്റ്റലിൽനിന്നു് | 100 | 0 | 0 | | | |
| വാർഷികപ്പിരിവിൽനിന്നു് | 375 | 0 | 0 | | | |
| ഗ്രാൻറു്—53 പവൻ | 702 | 4 | 0 | | | |
| ഡോസിററി മെത്രാപ്പോലീത്താ—40 പവൻ | 530 | 0 | 0 | | | |
| കൊളമ്പിൽനിന്നു കൈമുത്തു് | 50 | 0 | 0 | | | |
| അച്ചടി | | | | 22 | 3 | 0 |
| സ്റ്റേഷനറി | | | | 0 | 14 | 0 |
| അഞ്ചൽ, തപാൽ, കമ്പി, കേബിൾ | | | | 148 | 3 | 9 |
| ബാങ്കുകമ്മീഷൻ | | | | 1 | 12 | 0 |
| മുക്ത്യാർ | | | | 24 | 0 | 0 |
| സമ്മാനസാധനങ്ങൾ | | | | 103 | 8 | 0 |
| എറണാകുളംവരെ | | | | 27 | 0 | 0 |
| എറണാകുളം—ബോംബെ | | | | 96 | 12 | 0 |
| ബോംബെ—വെനീസ് | | | | 599 | 2 | 0 |
| വെനീസ്—പാരീസ് | | | | 72 | 14 | 0 |
| പാരീസ്—ലണ്ടൻ | | | | 46 | 6 | 0 |
| ലണ്ടൻ—എഡിൻബറോ | | | | 65 | 10 | 6 |
| എഡിൻബറോ—കേംബ്രിഡ്ജ് | | | | 84 | 14 | 0 |
| കേംബ്രിഡ്ജ്—കാൻറർബറി | | | | 14 | 10 | 0 |
| കാൻറർബറി—ഓക്സ്ഫോർഡ് | | | | 13 | 15 | 6 |
| ഓക്സ്ഫോർഡ്—ലണ്ടൻ | | | | 14 | 0 | 0 |
| ലണ്ടൻ—ബൽഗ്രേഡ് | | | | 392 | 14 | 0 |
| ബൽഗ്രേഡ്—വെനീസ് | | | | 25 | 15 | 0 |
| വെനീസ്—കൊളമ്പോ | | | | 851 | 8 | 0 |
| കൊളമ്പോ—പുനലൂർ | | | | 98 | 3 | 0 |
| പുനലൂർ—കുണ്ടറ | | | | 1 | 8 | 0 |
| കുണ്ടറ—കോട്ടയം | | | | 19 | 0 | 0 |
| ഇടയ്ക്കും ഇവിടെയും മററു യാത്രകൾ | | | | 346 | 12 | 6 |
| ലഗേജ് | | | | 248 | 3 | 6 |
| ഭക്ഷണം | | | | 431 | 9 | 0 |
| ഡ്രസ്സ് | | | | 397 | 1 | 6 |
| ഔഷധം | | | | 41 | 3 | 9 |
| ഫോട്ടോ | | | | 46 | 8 | 0 |
| പലവക—അലക്കു്, സംഭാവന, പുസ്തകങ്ങൾ | | | | 193 | 15 | 9 |
| സ്വീകരണക്കമ്മററിയെ ഏല്പിച്ചതു് | | | | 23 | 0 | 0 |
| നഷ്ടപ്പെട്ടതു് | | | | 10 | 0 | 0 |
| Exchange-ൽ വ്യത്യാസം | | | | 6 | 8 | 9 |
| ബാക്കി | | | | 55 | 4 | 6 |
| ആകെ | 4525 | 0 | 0 | 4525 | 0 | 0 |

ടി നീക്കിയിരിപ്പിൽ 28 രൂപാ 7 അണ ബാവാ തിരുമേനി വശവും 26 രൂപാ 13 അണ 6 പൈസാ അഫീസിലും ഇരിക്കുന്നു. അഫീസിൽ ഉള്ളതിൽ ലിസ്റ്റ് അച്ചടിച്ചു ദാതാക്കൾക്കു കൊടുത്തുകഴിഞ്ഞു ബാക്കി വരുന്നതു വാർഷികപ്പിരിവിൽനിന്നുള്ള കടംവീട്ടിനു വിനിയോഗിക്കുന്നതാണു്.

സിറിയൻ സിമ്മനാരി,
കോട്ടയം.
14—4—1114.

എം. സി. കുറിയാക്കോസ് റമ്പാൻ
(സെക്രട്ടറി)



എഡിൻബറോ കോൺഫറൻസു് സന്ദർഭത്തിൽ
എടുത്ത ഫോട്ടോ.